ഉത്സവത്തിനു പ്രേരകമായിത്തീരുകയും ചെയ്യുന്നു. അടുത്തകാലംവരെ വംഗദേശത്തു് കുടുംബജീവിതവും ഒരുവർഷത്തെ ചിട്ടകളും ദുർഗ്ഗാപൂജയെ ആശ്രയിച്ചാണു് സംവിധാനം ചെയ്യപ്പെട്ടിരുന്നതു്. വിവാഹം കഴിച്ചുകൊടുത്ത പുത്രി പിതൃഗൃഹത്തിലേക്കു ക്ലിപ്തസമയങ്ങളിൽ വരുമ്പോൾ ഉണ്ടാകുന്ന വികാരനിർഭരമായ സന്തോഷമാണു് വർഷംതോറും നവരാത്രിസമയം പൂജാമണ്ഡപത്തിലേക്കു ദേവിയെ ആവാഹിക്കുമ്പോൾ ഭക്തവൃന്ദത്തിനുളവാകുന്നതു്. വരുമ്പോഴത്തെ സന്തോഷവും പോകുമ്പോഴത്തെ ദുഃഖവും ആ സന്ദർഭത്തിൽ പാടുന്ന ആഗമനീഗീതങ്ങളിലും വിസർജ്ജനഗീതങ്ങളിലും തുള്ളിത്തുളുമ്പുന്നതായി കാണാൻ കഴിയും. പഴയകാലത്തുണ്ടായിരുന്ന അവസ്ഥ ഇന്നു മിക്കവാറും മാഞ്ഞിരിക്കുന്നു. പരദേവതയുടെ സ്മരണയിൽനിന്നുമുണ്ടാകുന്ന പവിത്രതയും കുടുംബാംഗങ്ങൾ തമ്മിലുള്ള പ്രീതിവാത്സല്യഭാവവും ഉത്കൃഷ്ടമായ പരസ്പരബന്ധവും ആ സന്ദർഭത്തിലുള്ള ഒരു വ്യവസ്ഥിതിയുമെല്ലാം അന്നത്തെപ്പോലെ ദുർഗ്ഗാപൂജകാലത്തിൽ ഇന്നു വംഗദേശത്തു കാണാൻ കഴിയുന്നതല്ല. ഇന്നത്തെ പരസ്പരബന്ധങ്ങളും പുറമെയുള്ള ചടങ്ങുകളുമെല്ലാം പൊതുജനങ്ങളുടെ ഉത്സവത്തിൽ കാണുന്ന ഒരു ബാഹ്യരീതിയായിത്തീർന്നിട്ടുണ്ടു്.

വംഗദേശത്തെ ദുർഗ്ഗാപൂജയുടെ ആദ്യത്തെ ചടങ്ങു് കുവളത്തിന്റെ ചുവട്ടിൽ ദേവിയെ ആവാഹിക്കുകയാണു്. ഇതിന്നു് അവിടെ ബോധനമെന്നുപറയുന്നു. അനന്തരം ദീപാരാധനയ്ക്കുശേഷമുള്ള അധിവാസനം അല്ലെങ്കിൽ സ്ഥാപനമാണു്. അഭിഷേകത്തിനുവേണ്ടി സരസ്സുകളിൽനിന്നും പുണ്യനദികളിൽനിന്നും അരുവികളിൽനിന്നും തീർത്ഥജലം കൊണ്ടുവരപ്പെടുന്നു. ഉപാസനാവേദിയുടെ പ്രദക്ഷിണം, മധ്യയാമത്തിലുള്ള പൂജ ഇവ എല്ലാവരുടേയും ഹൃദയത്തിൽ ഒരു മിടിപ്പുണ്ടാക്കുന്നു. വർണ്ണശബളമായ ഈ വിസ്താരമേറിയ പൂജയിൽ ശുഭശക്തികളും അശുഭശക്തികളും തമ്മിലുള്ള ഒരു പോരാട്ടമാണു് സപ്തശതിയിൽ പ്രതിഫലിച്ചുകാണുന്നതു്. ദേവീമാഹാത്മ്യം അല്ലെങ്കിൽ സപ്തശതി ദേവശക്തിയും അസുരശക്തിയും തമ്മിലുള്ള പോരാട്ടമാണു് ചിത്രീകരിക്കുന്നതു്. ഹിന്ദുമതത്തിൽ സദാചാരവും ദുരാചാരവും തമ്മിൽ അറുത്തുവേറാക്കുന്ന ഒരു വൈരുധ്യമില്ലെന്നും ബലഹീനമായ ഒരു ഉദാസീനതയാണു് നീതിമാർഗ്ഗത്തിൽ അവർക്കുള്ളതെന്നും ചില പ്രചാരകന്മാർ പറയാറുണ്ടു്. പക്ഷേ സപ്തശതിയിൽ കാണുന്ന ദേവാസുരയുദ്ധം വെളിച്ചവും ഇരുട്ടും തമ്മിലുള്ള പോരാട്ടം—അതായതു് ദേവിയുടെ വിജയവും അസുരന്മാരുടെ പരാജയവും—ഭാരതീയരുടെ യഥാർത്ഥ മനോഭാവമെന്താണെന്നു മനസ്സിലാക്കിത്തരുന്നു. ദേവീമാഹാത്മ്യത്തിലെ ചരിത്രം ചൂണ്ടിക്കാണിക്കുന്നതു് ഇതാണു്. ന്യായപ്രകാരം സ്വർഗ്ഗത്തിന്റെ അവകാശികൾ ദേവന്മാരാണു്. അസുരന്മാർ അന്യായമായി അവരുടെ രാജ്യം തട്ടിപ്പറിച്ചെടുത്തു് അവരെ സ്ഥാനഭ്രഷ്ടരാക്കിത്തീർക്കുന്നു. ആദ്യം മധുഎന്നും കൈടഭനെന്നും പേരുള്ള രണ്ടസുരന്മാരും പിന്നീടു് മഹിഷാസുരനും മൂന്നാമതായി ശുംഭൻ നിശുംഭൻ എന്നീ അസുരന്മാരുമാണു് ദേവന്മാരുടെ ശക്തി അപഹരിച്ചു് അവരെ ബലഹീനരാക്കിയതു്. ദേവന്മാരുടെ ഈ അവസ്ഥയിൽ ത്രിമൂർത്തികൾ കനിയുന്നു. ബലഹീനരായ ദേവന്മാർ അവരുടെ കെല്പില്ലായ്മയും മടിയും കൈവെടിയുന്നു. എല്ലാ ദേവതകളുടേയും ശക്തി ഒന്നായിചേർന്നു് ലോകമാതാവു് ഉണരുന്നതോടുകൂടി ഈവിധമെല്ലാം സംഭവിക്കുന്നു. ആദ്യത്തെ കഥാനകത്തിൽ യോഗനിദ്രയായിട്ടാണു് ദേവി സ്തുതിക്കപ്പെടുന്നതു്. യോഗനിദ്ര എന്നുപറഞ്ഞാൽ അനന്തശയനത്തിൽ സമാധികൊള്ളുന്ന വിഷ്ണുവിന്റെ ഉറക്കമാണു്. സർവ്വപ്രപഞ്ചവും ലയിക്കുമ്പോൾ വിഷ്ണു നിദ്രതനായി വിശ്രമിക്കുന്നു. അപ്പോൾ വിഷ്ണുവിന്റെ കർണ്ണമലത്തിൽനിന്നുമുണ്ടായ രണ്ടസുരന്മാർ ബ്രഹ്മാവിനെ വിഴുങ്ങാനടുക്കുന്നു. വിഷ്ണുവിന്റെ നാഭികമലത്തിലാണല്ലോ ബ്രഹ്മാവിന്റെ ആസനം. അപ്പോൾ വിഷ്ണുവിന്റെ ശരീരത്തിൽനിന്നും യോഗനിദ്ര ബ്രഹ്മാവിന്നു് സാകാരമായി പ്രത്യക്ഷമാകുന്നു. മയക്കം പ്രവൃത്തിയായി പരിണമിക്കുന്നു. ഈ യോഗനിദ്രയാണു് സർവ്വപ്രപഞ്ചത്തിലും നിലകൊള്ളുന്ന മൂർത്തിമത്തായ ശക്തി. ചിലപ്പോൾ അതു് ഉള്ളതായി കാണുന്നു, ചിലപ്പോൾ ഇല്ലാത്തതുപോ

ലെയും. വാക്കിനും മനസ്സിനും അതീതമായ ഈ പരാശക്തിയാണ് സൃഷ്ടിസ്ഥിതിസംഹാരകർത്താക്കളായ ത്രിമൂർത്തികളെ ഉളവാക്കുന്നതും വിഷ്ണുവിനെ നിദ്രാവശംവദനാക്കുന്നതും. ഈ ശക്തിയുടെ പ്രേരണയാൽ മധുകൈടഭന്മാർ ഗർവ്വംനിറഞ്ഞവരായി അയ്യായിരംവർഷം വിഷ്ണുവുമായി ദ്വന്ദയുദ്ധം നടത്തി തങ്ങളിൽനിന്നും വരം യാചിച്ചുകൊള്ളണമെന്നു പറഞ്ഞു. അവർ രണ്ടുപേരും എന്നിൽനിന്നും മരണംവരിക്കാൻ സന്തോഷപ്പെടണമെന്നു മാത്രമാണ് അദ്ദേഹം വരം ചോദിച്ചത്. അവരതു സ്വീകരിച്ചു. പക്ഷേ വെള്ളമില്ലാത്തിടത്തുവെച്ചുമാത്രമെ ഹനിക്കാൻ പാടുള്ളു എന്നവർ ആവശ്യപ്പെട്ടു. തന്റെ തുടമേൽ അവരുടെ തലവെച്ച് ചക്രായുധംകൊണ്ട് വിഷ്ണു അവരുടെ കഴുത്തു വേറാക്കി.

രണ്ടാമത്തെ കഥാനകം ഇപ്രകാരമാണ്. പോത്തിന്റെ ആകൃതിയിലുള്ള മഹിഷാസുരൻ ദേവന്മാരുടെമേൽ പടയെടുത്ത് അവരെ സ്വർഗ്ഗത്തിനു പുറത്താക്കി. തോൽവിയടഞ്ഞ ദേവഗണം മനുഷ്യരായി ഭൂമിയിൽ ചുററിത്തിരിയാൻ തുടങ്ങി. ബ്രഹ്മാവിനെ നേതാവാക്കി അവർ വിഷ്ണുവിന്റെയും ശിവന്റെയും സന്നിധിയിലെത്തി. ദേവന്മാരുടെ ഈ ദുരവസ്ഥയെപ്പററി കേട്ട് പ്രധാനികൾക്കെല്ലാം വളരെ കോപമായി. ദേവതകളുടെ കോപവും ശക്തിയും രൂപംകൊണ്ട് അവരവർക്കുപററിയ ആയുധങ്ങളോടും ആകൃതിയോടുംകൂടി വെളിയിൽവന്ന് ഒരു മഹാജ്വാലപോലെ ഒന്നായി മൂന്നുലോകങ്ങളും വ്യാപിച്ചു ഒരു സ്ത്രീരൂപമായിത്തീർന്നു. ആ സ്ത്രീരൂപത്തിന്റെ മുഖം ശിവശക്തിയും കൈകൾ വിഷ്ണുശക്തിയും മദ്ധ്യം ഇന്ദ്രശക്തിയും ഊരുക്കൾ വരുണന്റെ ശക്തിയും ഭൂമി അരക്കുകീഴിലുള്ള ശക്തിയും ബ്രഹ്മാവിന്റെ ശക്തി പാദവുമായിത്തീർന്നു. സൂര്യന്റെ പ്രകാശം പാദാംഗുലികളും അഗ്നി മൂന്നു കണ്ണുകളും സന്ധ്യകൾ പുരികവും കാററ് കാതുകളുമായിത്തീർന്നു. ഇപ്രകാരം ദേവശക്തികളെല്ലാം ഒന്നുചേർന്ന് ദേവി പ്രകാശിച്ചപ്പോൾ ആ മഹിമകണ്ട് ദേവന്മാർ സന്തോഷിച്ചു. അവർ ഓരോരുത്തരും അവരവരുടേതായ ശൂലം, ചക്രം, പാശം, ഗദ, വില്ല്, അമ്പ്, ആവനാഴി, വജ്രം, ശംഖം, മാല, കമണ്ഡലു എന്നിവ ദാനംചെയ്തു. പകലോന്റെ കതിരുകൾ രോമകൂപങ്ങളിൽക്കൂടി പ്രകാശിച്ചു. യമൻ, വാളും പരിചയും കൊടുത്തു. ക്ഷീരസമുദ്രം നിർമ്മലമായ മുത്തുമാലയും നൂതനവസ്ത്രവും ചൂഡാമണിയും അമ്ലാനമാലയും നല്കി. ഹിമാലയം വാഹനമായി സിംഹത്തെ പ്രദാനംചെയ്തു. ശേഷനാഗം മഹാമണിവിഭൂഷിതമായ നാഗഹാരം പ്രദാനംചെയ്തു. ഇപ്രകാരം സർവ്വദേവതകളാലും ആദരിക്കപ്പെട്ട ശസ്ത്രാസ്ത്രവിഭൂഷിതയായ ദേവി അട്ടഹസിക്കാൻ തുടങ്ങി. അട്ടഹാസധ്വനികൊണ്ട് ആകാശം പിളർന്ന് ലോകങ്ങൾ കുലുങ്ങി. പ്രപഞ്ചവ്യാപകമായ ഒരു യുദ്ധം തുടങ്ങുന്നു. കാട്ടുതീപോലെ സിംഹം കോപംകൊണ്ട് തിളയ്ക്കാൻ തുടങ്ങി. ദേവിയുടെ നിശ്ശ്വാസത്തിൽനിന്നും ബഹുലക്ഷം ഭടന്മാരുണ്ടായി. ചിക്ഷുരൻ എന്നും ചാമരൻ എന്നുമുള്ള അസുരനായകന്മാർ നിലംപതിച്ചു. അപ്പോൾ മഹിഷരൂപിയായ അസുരൻ കുളമ്പുകൊണ്ട് ഭൂമി മാന്തി എല്ലായിടത്തും ഭയം പരത്തിക്കൊണ്ടു ശബ്ദിക്കാൻ തുടങ്ങി. അവന്റെ കൊമ്പുകൾ ഉയർന്ന് പർവ്വതശിഖരങ്ങളെ പറിച്ച് മേഘങ്ങളെ തട്ടിനിരത്താൻ തുടങ്ങി. അവന്റെ കുളമ്പിനടിയിൽ കലങ്ങിമറിഞ്ഞ സമുദ്രം കരകവിയാൻ തുടങ്ങി. ദേവിയുടെനേരെ കുതിക്കാൻ മുതിർന്ന മഹിഷനെ പാശംകൊണ്ടു ദേവി കെട്ടിനിറുത്തി. ഉടൻ മഹിഷൻ പലതരത്തിൽ രൂപമെടുക്കുവാൻ തുടങ്ങി ചിലപ്പോൾ മനുഷ്യരൂപം, ചിലപ്പോൾ സിംഹരൂപം, പിന്നീട് ആനയുടെ രൂപം ഇങ്ങിനെ ഓരോന്നായി ഒടുവിൽ മഹിഷരൂപംതന്നെയെടുത്ത് അലറാൻ തുടങ്ങി. അനന്തരം മധുപാനം ചെയ്തശേഷം ദേവി അസുരന്റെ കഴുത്തിൽ ഒരു പാദമുറപ്പിച്ചപ്പോൾ അവൻ പകുതി മനുഷ്യരൂപമായി പുറത്തേക്കുവന്നു. ഉടൻ അവന്റെ ചങ്കിൽ കുന്തം തറച്ച് തല വേറാക്കി. ദുർഗ്ഗാപൂജയിൽ ചിത്രീകരിക്കുന്ന പ്രതിമ മഹിഷാസുരനെ ഹനിക്കുന്ന ഈ ചിത്രമാണ് രൂപീകരിക്കുന്നത്—ഒരു കയ്യിലെ വാള്, മറുകയ്യിലെ കുന്തം, പിന്നെ ഒന്നിലുള്ള നാഗപാശം, സിംഹത്തിന്റെ കോരപ്പല്ലുകൾ ഇവയെല്ലാമുപയോഗിച്ചാണ് ആ മഹാസുരന്റെ കഥ കഴിച്ചത്.

ശുംഭനിശുംഭന്മാരുടെ കഥയാണ് മൂന്നാമത്തെ കഥാനകം. ഈ രണ്ട് അസുരസഹോദരന്മാർ സ്വർഗ്ഗം കരസ്ഥമാക്കി. അവരുടെ ഭൃത്യന്മാരായ ചണ്ഡനും മുണ്ഡനും പാർവ്വതീദേവി സിംഹവാഹിനിയായി ഹിമാലയശിഖരത്തിൽ പ്രശോഭിക്കുന്നതുകണ്ട് അവരുടെ യജമാനനെ വിവരം ധരിപ്പിച്ചു. എന്നു മാത്രമല്ല ദേവിയുടെ സമീപംചെന്ന് അസുരസഹോദരന്മാരിൽ ഒരാളുടെ ഭാര്യയായിത്തീരണമെന്നപേക്ഷിച്ചു. ലോകത്തിലുള്ള രത്നങ്ങളെല്ലാം രാജാവിന്റെ വകയാകയാൽ ആ സ്ത്രീരത്നവും രാജാവായ അസുരനു ചേർന്നതാണെന്നു ന്യായം പറയാൻ തുടങ്ങി. ദേവി പറഞ്ഞ സമാധാനമിതാണ്. എനിക്കൊരു പ്രതിജ്ഞയുണ്ട്. യുദ്ധത്തിൽ എന്നെ തോല്പിക്കുന്ന ഒരു പുരുഷനെമാത്രമെ ഭർത്താവായി ഞാൻ സ്വീകരിക്കയുള്ളു. മദാന്ധന്മാരായ ശുംഭനിശുംഭന്മാർ വേഗം അതു സ്വീകരിച്ചു. ദീർഘയുദ്ധമാരംഭിക്കുന്നു. അസുരനേതാവായ ധൂമ്രലോചനൻ നിലംപതിക്കുന്നു. അസ്ത്രശസ്ത്രങ്ങൾ വർഷിക്കപ്പെട്ടു പാർവ്വതീദേവി കോപപൂർണ്ണയായി ഗംഭീരയുദ്ധം തുടങ്ങുന്നു. ദേവിയുടെ ഭ്രൂഡിയിൽനിന്നും കരാളരൂപിയും അതിഭയങ്കരിയുമായ കാളി പുറപ്പെടുന്നു. ഖഡ്ഗമുയർത്തി ചണ്ഡനേയും മുണ്ഡനേയും ദേവി ഹനിക്കുന്നു. അപ്പോഴാണ് ചണ്ഡികാ എന്ന് ദേവിക്കു പേരുണ്ടായതു്. ദുർഗ്ഗയിൽനിന്നും പുറപ്പെട്ട ചണ്ഡികാദേവി ശുംഭനിശുംഭന്മാരുടെ അനുയായികളായ ചണ്ഡമുണ്ഡന്മാരെ ഹനിച്ചതിനുശേഷം അവരോടുതന്നെ നേരിട്ട് അടുക്കുന്നു. ശിവനെത്തന്നെ ദൂതനായി അയച്ച് അവരോടു കീഴടങ്ങാൻ പറയുന്നു. അനന്തരം കാളിയും ദേവീശക്തികളും മററും ഒന്നുചേർന്ന് അസുരന്മാരോട് അടർ തുടങ്ങുന്നു. രക്തബീജൻ എന്ന അസുരൻ ഓരോ തുള്ളി രക്തത്തിൽനിന്നും തന്നെപ്പോലെയുള്ള അനവധി യോദ്ധാക്കളെ നിർമ്മിച്ചുകൊണ്ട് എതിർക്കുന്നു. ഈ ഉപദ്രവം തീർക്കുന്നതിനായി രക്തബീജനിൽനിന്നും വരുന്ന ഓരോ തുള്ളി രക്തവും ചാമുണ്ഡ കുടിച്ചൊടുക്കുന്നു. അനന്തരം ദുർഗ്ഗാദേവി നിശുംഭന്റെ കഴുത്ത് തന്റെ ഖഡ്ഗംകൊണ്ടു വേറാക്കുന്നു. ശുംഭൻ ഏകാകിയായി ദേവിയോടു യുദ്ധംചെയ്യാൻ തുടങ്ങുമ്പോൾ ദേവിയും ശക്തികളെയെല്ലാം തന്നിൽത്തന്നെ ഉപസംഹരിച്ചു തനിയെ അവനോടു യുദ്ധംചെയ്ത് കുന്തംകൊണ്ടു തുളച്ച് അവനെ നിലംപതിപ്പിക്കുന്നു. അപ്പോൾ ലോകത്തിൽ ഒരു വലിയ ഭൂകമ്പമുണ്ടായി. ദേവന്മാർ ആനന്ദത്തിൽ മുഴുകി.

ദേവീമാഹാത്മ്യത്തിൽ നാലു ദേവീസ്തുതികളുണ്ട്, ബ്രഹ്മസ്തുതി, ഇന്ദ്രാദിദേവസ്തുതി മുതലായവ. ഈ സ്തോത്രങ്ങളിൽ ദേവിയുടെ ഗുണങ്ങളും കാരുണ്യവും സ്ഫുടമാക്കപ്പെട്ടിരിക്കുന്നു. യോഗനിദ്രയും വിഷ്ണുമായയും മഹാമായയും ദേവിതന്നെയാണ്. പ്രപഞ്ചത്തിൽ കാണുന്ന ഭയാനകമായ ശക്തികളുടേയും പ്രവൃത്തികളുടേയും പ്രതീകമായി ചണ്ഡികാരൂപത്തിൽ ദേവി കാണപ്പെടുന്നു. മഹാമാതാവായ അംബിക എല്ലാ ദേവതകളുടേയും ശക്തിയായും ദേവികളായും കാണപ്പെടുന്നു. വാസ്തവത്തിൽ ദേവി തനിക്കു തുല്യമായും മേലായും മററമാരുമില്ലാത്ത പരാശക്തിയാണ്. വിഷ്ണുവിന്റെ ദശാവതാരംപോലെ ദേവിയും ദുർവൃത്തന്മാരെ ശമിപ്പിക്കുന്നതിനും ലോകത്തെ അനുഗ്രഹിക്കുന്നതിനുംവേണ്ടി പിന്നെയും പിന്നേയും അവതരിക്കുന്നു. ലോകഭോഗത്തിലുള്ള വാഞ്ഛകളും ജീവിയെ ബന്ധിക്കുന്ന സംസാരവാസനകളുമെല്ലാം ദേവിയുടെ പാശംതന്നെയാണ്. ദേവിയുടെ പ്രസാദംകൊണ്ട് പാദപത്മത്തിൽ ശരണം പ്രാപിച്ചവർ മുക്തരായിത്തീരുന്നു. പ്രകൃതിയിൽ വെളിപ്പെടുന്ന ശക്തികളും മനുഷ്യനു രൂപം കൊടുക്കുന്ന പ്രചോദനങ്ങളുമെല്ലാം ദേവിയിൽനിന്നുമാണ് വരുന്നതു്. ലോകത്തെ നിഗ്രഹിക്കുന്നതും അനുഗ്രഹിക്കുന്നതും ദേവിതന്നെ. സർവ്വ പ്രാണികളിലും കാണുന്ന ചൈതന്യവും, ബുദ്ധിയും, വിശപ്പും, ഉറക്കവും, ക്ഷമയും, കാന്തിയും, ഭ്രാന്തിയും മററുമെല്ലാം ദേവിയിൽനിന്നുതന്നെ. മനുഷ്യസമൂഹത്തെ ഒന്നിച്ചു കെട്ടിനിറുത്തുന്ന അദൃശ്യവും അഭേദ്യവുമായ ശക്തികളെല്ലാം ദേവിയിൽനിന്നുതന്നെ വരുന്നു. എന്തെന്നാൽ ദേവിതന്നെയാണ് സൃഷ്ടിസ്ഥിതിസംഹാരകർത്രി.

ജഗന്മാതാവിനെ സർവ്വേശ്വരേശ്വരിയായി ഗണിക്കുന്ന തന്ത്രങ്ങൾ വേദാന്തത്തിലെ പൂർണ്ണാദ്വൈതം

ആധാരമായി സ്വീകരിക്കുന്നു. ഈ സിദ്ധാന്തപ്രകാരം സർവ്വവസ്തുക്കളുടേയും ഉത്പത്തി ഒരേ സദ്വസ്തുവിൽ നിന്നുമാണ്. ദേവീസൂക്തത്തിൽ ഈ വിധം പ്രതിപാദിച്ചിട്ടുണ്ട്. സകല ഭുവനത്തേയും വ്യാപിച്ചുകൊണ്ട് വായുപോലെ ഞാൻ സർവ്വത്ര നിറഞ്ഞിരിക്കുന്നു. എന്റെ മഹത്വം ദ്യുലോകത്തിലും ഭൂതലത്തിനും ഉപരിയാണ്. ഞാൻ സ്രഷ്ടാവിനേയും ഭർത്താവിനേയും വിധാതാവിനേയും കാക്കുന്നു. സ്വർഗ്ഗത്തേയും എല്ലാവർക്കും മേലായുള്ള പിതാവിനേയും ഞാൻ സൃഷ്ടിച്ചു. എന്റെ സ്ഥാനം സമുദ്രത്തിലുള്ള ജലമാണ്. സർവ്വജഗത്തും വ്യാപിച്ച് സ്വർലോകത്തെ സ്പർശിക്കുന്നതാണ് എന്റെ രൂപം. ബ്രഹ്മാണ്ഡങ്ങളുടെ ജനനിയും സർവ്വസമ്പദ്പ്രദയും ഞാൻതന്നെയാണ്. പരബ്രഹ്മമായ എന്നെ ഞാൻ അറിയുന്നു. അതുകൊണ്ട് യജ്ഞംമൂലം ഉപാസിക്കപ്പെടുന്നതും ഞാൻതന്നെ.

പലേയിടങ്ങളിൽ പൂജിക്കപ്പെടുന്ന ദേവന്മാരിൽ കുടികൊള്ളുന്നത് ദേവിതന്നെ. അഗ്നിയിലും വായുവിലും ഉള്ള ശക്തി ഉമയുടെതാണെന്നു കേനോപനിഷത്ത് സൂചിപ്പിക്കുന്നു. സർവ്വശക്തികളുടേയും സമൂഹവും ദേവിതന്നെയാണെന്ന് ഇതിൽനിന്നും സിദ്ധിക്കുന്നു. ഈ വസ്തുത സപ്തശതിയിലെ പല മന്ത്രങ്ങളിലും വ്യക്തമാണ്. "ത്വം വൈഷ്ണവീശക്തിരനന്തവീര്യാ വിശ്വസ്യബീജം പരമാസി മായാ" എന്നും മററുമുള്ള ഭാഗങ്ങൾ നോക്കുക. ബ്രഹ്മവും ശക്തിയും ഒരേ വസ്തുവിന്റെ രണ്ടു മുഖങ്ങളാണ്. ചിത്സ്വരൂപം ശിവനും ക്രിയാസ്വരൂപം ശക്തിയുമാണ്. സപ്തശതിയിൽ വിഷ്ണുവാണ് വ്യാപകമായ സത്യം. വിഷ്ണുമായയും വൈഷ്ണവീശക്തിയും പ്രധാനമാകയാൽ ശിവൻ പ്രത്യേകം എടുത്തുകാട്ടപ്പെടുന്നില്ല. ശിവശക്ത്യൈക്യരൂപമായ പരതത്വത്തെ പ്രതിപാദിക്കുന്ന സപ്തശതിയിൽ ബ്രഹ്മവും ശക്തിയും രണ്ടായി കാണിക്കപ്പെടുന്നില്ല. പുരുഷരൂപത്തിൽ ബ്രഹ്മം ശിവനായും സ്ത്രീരൂപത്തിൽ ബ്രഹ്മമയിയായും കരുതപ്പെടുന്നപോലെതന്നെ സത്തെന്നും സതീഎന്നും ചിത് എന്നും ചിതീ എന്നും പറയപ്പെടുന്നു. ആനന്ദസ്വരൂപനെപ്പോലെത്തന്നെ ആനന്ദമയിയും നിർദ്ദേശിക്കപ്പെടുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ആനന്ദസാഗരത്തിലെ തിരമാലകളാണ്, അതായത് പരമാനന്ദലഹരി. ശിവൻ മഹാകാലനാകുന്നതുപോലെത്തന്നെ ശക്തി മഹാകാളിയുമാകുന്നു. ആര്യന്മാരുടെ ദേവതകൾ പുല്ലിംഗവും ദ്രവിഡന്മാരുടെ സ്ത്രീലിംഗവുമെന്നു പറയുന്നതു ശരിയല്ല. പരതത്വം സ്ത്രീയും പുരുഷനും ബാലനും ബാലികയും വൃദ്ധനുമായി പല രൂപത്തിൽ ശ്വേതാശ്വതരോപനിഷത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. ഗീതയിൽ ധർമ്മഗ്ലാനിയും അധർമ്മത്തിന്റെ അഭ്യുത്ഥാനവും അവതാരത്തിനു കാരണമായി പറയുന്നതുപോലെ ദേവീമാഹാത്മ്യത്തിൽ വളരെക്കാലത്തേക്കുള്ള വരൾച്ചയും ദീർഘദുർഭിക്ഷവും വരുമ്പോൾ ദേവി ദുർഗ്ഗമനെന്ന അസുരനെകൊന്നു് ദുർഗ്ഗയായി വെളിപ്പെടുമെന്നു പറഞ്ഞിട്ടുണ്ട്.

സാധാരണയായി ഐഹികസുഖങ്ങൾക്കുവേണ്ടിയാണ് ശക്തിയോടു പ്രാർത്ഥിക്കുന്നത്. രൂപം, ജയം, ഐശ്വര്യം മുതലായ ലൌകികഫലങ്ങൾക്കുവേണ്ടിയുള്ള പ്രാർത്ഥനാശ്ലോകങ്ങൾ ധാരാളം ദേവീമാഹാത്മ്യത്തിൽ കാണുന്നുണ്ട്. സുരഥൻ എന്ന രാജാവ് അപഹരിക്കപ്പെട്ട രാജ്യം വീണ്ടുകിട്ടണമെന്നു പ്രാർത്ഥിക്കുന്നു. സമാധി എന്ന വൈശ്യൻ ഞാനെന്നും എന്റേതെന്നുമുള്ള ഭാവം വെറുത്ത് പുത്രകളത്രാദികളിലുള്ള പററുനീങ്ങി ജ്ഞാനം വേണമെന്നു പ്രാർത്ഥിക്കുന്നു.

തേ സമ്മതാ ജനപദേഷു ധനാനി തേഷാം
തേഷാം യശാംസി ന ച സീദതി ധർമ്മവർഗ്ഗഃ
ധന്യാസ്ത ഏവ നിഭൃതാത്മജഭൃത്യദാരാ
യേഷാം സദാഭ്യുദയദാ ഭവതി പ്രസന്നാ

ദേവി പ്രസന്നയായാൽ ഭോഗമോക്ഷപ്രദയാണ്. എങ്കിലും ഇഹലോകവാസികൾ ശാന്തിക്കും പുഷ്ടിക്കുംവേണ്ടിയിട്ടാണ് പ്രാർത്ഥിക്കാറുള്ളത്. ദേവീമാഹാത്മ്യത്തിലെ ദർശനം ഇപ്രകാരമാണ്. സാധാരണരെ സംബന്ധിച്ചിടത്തോളം ജീവിതം അനിത്യമായി തോന്നുന്നില്ല. വിരക്തന്റെ ജീവിതം പ്രത്യേകി

ച്ച് അഭിലഷിക്കേണ്ടതുമില്ല. ആന്തരമായ പരിപക്വത വരുന്നതുവരെ ലോകഭോഗങ്ങൾ കൈവെടിയേണ്ടതില്ല. കൈവല്യമോ യോഗമോ തേടാതെ തനിക്കു വേണ്ടതെല്ലാം അമ്മയിൽനിന്നും ലഭിക്കുമെന്നുള്ള ആശയോടുകൂടി ഒരു പുത്രനെപ്പോലെ കാത്തിരിക്കയാണ് ശാക്തഭക്തൻ ചെയ്യുന്നത്. യാചിച്ചാൽ അമ്മ മോക്ഷംതരും. പ്രസാദിച്ചാൽ ഭോഗൈശ്വര്യങ്ങൾ ലഭിക്കും. അനുഗ്രഹംകൊണ്ടു മോക്ഷവുംകിട്ടും. ബന്ധവും ബന്ധമോചനവും അമ്മയിൽനിന്നുതന്നെ ലഭിക്കുന്നു. ശരണം പ്രാപിക്കേണ്ട കടമയേ മനുഷ്യനുള്ളൂ. നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ എന്ന് ആവർത്തിക്കുക മാത്രമാണ് ഭക്തിനിർഭരമായ മനസ്സിന്റെ സ്വഭാവം.

(പ്രൊഫസർ വടുകനാഥ ഭട്ടാചാര്യർ ജാനുവരി പ്രബുദ്ധഭാരതത്തിൽ എഴുതിയ ലേഖനത്തിൽനിന്നും സംഗ്രഹിച്ചത്)

# നിങ്ങൾ നിങ്ങളെത്തന്നെ അറിയുക.

ആത്മസ്വഭാവം അറിഞ്ഞുകിട്ടിയാൽ, ഏററവും ദുർബ്ബലനും ഏററവും പതിതനും ദുരിതനിമഗ്നനായ പാപിക്കുപോലും ആശ കൈവരുന്നു. നിങ്ങളുടെ ശാസ്ത്രങ്ങൾ പ്രഖ്യാപിക്കുന്നു: നിരാശപ്പെടുകമാത്രം അരുത്. നിങ്ങൾ എന്തൊക്കെചെയ്താലും നിങ്ങൾക്കു മാററമില്ല, നിങ്ങൾക്കു നിങ്ങളുടെ പ്രകൃതിയെ മാററുക സാധ്യമല്ല. പ്രകൃതിക്കുപോലും പ്രകൃതിയെ നശിപ്പിക്കുക ശക്യമല്ല. നിങ്ങളുടെ പ്രകൃതി ശുദ്ധമാണ്. ദശലക്ഷം യുഗങ്ങളിൽ അതു മറഞ്ഞുകിടന്നെന്നുവരാം. എന്നാൽ ഒടുവിൽ അതു വിജയിക്കുകയും പ്രകടമാകയുംചെയ്യും. അതിനാൽ അദ്വൈതം ഓരോരുത്തനും ആശയാണു നല്കുന്നത്, നൈരാശ്യമല്ല. അതു ഭയത്തെ കാണിച്ചല്ല ഉപദേശിക്കുന്നത്. കാലൊന്നു വഴുതിയാൽ പിടികൂടാൻ സദാ തക്കംനോക്കുന്ന ചെകുത്താന്മാരെക്കുറിച്ചല്ല അതു പഠിപ്പിക്കുന്നത്. അതുപദേശിക്കുന്നതു നിങ്ങളുടെ ഭാവി നിങ്ങളുടെ കയ്യിൽതന്നെ എന്നത്രേ. നിങ്ങൾക്കായി ഈ ശരീരം തയ്യാറാക്കിവെച്ചതു നിങ്ങളുടെതന്നെ കർമ്മമാണ്, മററാരുമല്ല. സർവ്വവ്യാപിയായ ഈശ്വരൻ അജ്ഞാനത്തിൽ മറഞ്ഞിരിക്കുന്നു. അതിന്റെ ഉത്തരവാദിത്വം നിങ്ങൾക്കാണ്. നിങ്ങളുടെ ഇഷ്ടംനോക്കാതെ നിങ്ങളെ ഈ ലോകത്തിലേക്കു കൊണ്ടുവന്ന് ഭയങ്കരമായ ഈ ഏടാകൂടത്തിൽ തള്ളിയിരിക്കയാണെന്നു കരുതരുത്. മറിച്ച്, ഈ ക്ഷണത്തിലെന്നപോലെ, അല്പാല്പമായി, നിങ്ങൾതന്നെയാണ് നിങ്ങളുടെ ശരീരം മിനഞ്ഞെടുത്തിട്ടുള്ളത്. നിങ്ങൾതന്നെ ആഹരിക്കുന്നു, മററാരുമല്ല നിങ്ങൾക്കുവേണ്ടി ആഹരിക്കുന്നത്. ആഹരിച്ചതിനെ നിങ്ങളാണ് ദഹിപ്പിച്ചു ശരീരത്തോടു ചേർക്കുന്നത്, മററാരുമല്ല നിങ്ങൾക്കുവേണ്ടി അതു ചെയ്യുന്നത്. നിങ്ങൾ ആഹാരത്തിൽനിന്നു രക്തവും മാംസപേശികളും ശരീരവും കരുപ്പിടിക്കുന്നു, മററാരുമല്ല നിങ്ങൾക്കുവേണ്ടി അതു ചെയ്യുന്നത്. എക്കാലവും ഇതൊക്കെ നിങ്ങളാണു ചെയ്തിട്ടുള്ളത്. ചങ്ങലയിലെ ഒരു കണ്ണി ആദ്യന്തഹീനമായ ആ ചങ്ങലയുടെ സ്വഭാവം വിശദമാക്കുന്നു. നിങ്ങളുടെ ശരീരം നിങ്ങൾ തയ്യാറാക്കുന്നു എന്നത് ഒരു നിമിഷം ശരിയാണെങ്കിൽ കഴിഞ്ഞതും വരാൻപോകുന്നതുമായ നിമിഷങ്ങളിലൊക്കെ അതു ശരിയാണ്. നന്മയ്ക്കും തിന്മയ്ക്കുമുള്ള ചുമതല മുഴുവൻ നിങ്ങൾക്കുതന്നെ. ഇതാണ് വലിയ ആശയ്ക്കു വഴി തെളിയിക്കുന്നതും. ഞാൻ ആക്കിയത് എനിക്കഴിയ്ക്കാം. അതോടൊപ്പം നമ്മുടെ മതം ഈശ്വരകാരുണ്യത്തെ മനുഷ്യരാശിയിൽനിന്നു കവന്നെടുക്കുന്നുമില്ല. അത് എപ്പോഴും അവിടെയുണ്ട്. മറുപുറം നോക്കിയാൽ കാണാം, അവിടുന്നു നന്മതിന്മകളുടെ ഈ മഹാപ്രവാഹത്തിൽനിന്നു മാറിനില്ക്കുകയാണെന്ന്. കെട്ടുകളററ, നിത്യകൃപാലുവായ ഈശ്വരൻ നമ്മെ മറുകരയെത്തിക്കാൻ നിത്യസന്നദ്ധനാണ്; അവിടുത്തെ കരുണ വമ്പിച്ചതാണ്. ഹൃദയശുദ്ധിയുള്ളവന്ന് അത് സദാ കൈവരുന്നു. (3: വിവേകാനന്ദ സാഹിത്യസർവ്വസ്വം, 55–56.)

# ശ്രീ വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസദർശനം.

[1961 നവംബർ ലക്കം പ്രബുദ്ധഭാരതത്തിൽനിന്നു് ആശയാനുവാദം]

ഉപക്രമം.

ശ്രീവിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസദർശനത്തിലേക്കു കടക്കുംമുമ്പ് ജീവിതസംബന്ധിയായ അദ്ദേഹത്തിന്റെ ദർശനത്തെ നിരൂപിക്കേണ്ടതാവശ്യമാണ്. കാരണം, ജീവിതമെന്നതു് സാമാന്യാശ്രയവും വിദ്യാഭ്യാസം അതിന്റെ ഒരു വിശേഷഘടകവുമാണ്. സാമാന്യത്തെ അപേക്ഷിക്കാതെയുള്ള വിശേഷനിരൂപണം എപ്പോഴും അപൂർണ്ണവും ദോഷയുക്തവുമായിരിക്കും. ആകയാൽ സ്വാമികളുടെ ജീവിതദർശനം എന്തായിരുന്നുവെന്നു് നമുക്കു് ആദ്യമായി പരിശോധിക്കാം.

വേദാന്തം എന്നറിയപ്പെടുന്ന ഉപനിഷദ്ദർശനമാണ് സ്വാമികളുടെ ജീവിതദർശനമെന്നു പറയാം. മനുഷ്യൻ ആത്മദൃഷ്ട്യാ സച്ചിദാനന്ദമായ ഈശ്വരസ്വരൂപമാണെന്നും, നാമരൂപങ്ങളാൽ ഭിന്നമായിരിക്കുന്ന ജഗത് ഈശ്വരാത്മതയാ ഏകമാണെന്നുമാണ് ഉപനിഷത്തുക്കളുടെ സന്ദേശം. സ്വാമികളുടെ ഗുരു, ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ, ഈ വേദാന്തതത്വത്തെ സ്വഭാവത്തിലും സാക്ഷാത്കരിച്ച് ആ അനുഭൂതിയെ പ്രിയശിഷ്യന് പകർന്നുകൊടുത്തു. സ്വാമികൾ ശ്രീഗുരുവിന്റെ പാദമൂലത്തിലിരുന്ന് സാധനാഭ്യാസം വഴി ഈ ദിവ്യാനുഭൂതിയുടെ അഗാധതലങ്ങളിലേക്കു പ്രവേശിക്കയും തദ്വാരാ ലഭിച്ച ദിവ്യരഹസ്യങ്ങളെ പറയനും. പതിതനും, പരദേശിക്കും ഒരുപോലെ പകർന്നുകൊടുക്കാനായി ഈ ലോകരംഗത്തേക്കു മടങ്ങിവരുകയുമാണ് ചെയ്തതു്. ആകയാൽ, സ്വാമികളുടെ തത്വചിന്തയും ഉപദേശങ്ങളും സ്വാനുഭവപ്രാമാണ്യത്തോടുകൂടിയതാണെന്നും, ഒരു വെറും പണ്ഡിതന്റെ നിലയ്ക്കുള്ളതല്ലെന്നും നാം ആദ്യമായി മനസ്സിലാക്കണം.

വേദാന്തദർശനത്തിന്റെ മുഖ്യലക്ഷണം സ്വാമികളുടെ ഭാഷയിൽ, "അതു് തികച്ചും അപൗരുഷേയമാണ്; അതിന്റെ ആവിർഭാവത്തിന് മൂലമായി ഒരു മനുഷ്യനോ ദേവനോ ഇല്ല; ഒരു വ്യക്തിയുടേയും ആവിഷ്കാരമല്ല അതു്. അതേ സമയം പുരുഷകൃതമായ ദർശനങ്ങളോടു അതിന് വൈരുദ്ധ്യവുമില്ല." ഭാരതത്തിൽ ആസ്തികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള എല്ലാ മതങ്ങൾക്കും സാമാന്യാടിസ്ഥാനമായ തത്വജ്ഞാനം വേദാന്തം ഒന്നു മാത്രമാണ്; എന്നാൽ മതഭേദമനുസരിച്ച് വേദാന്തത്തിന് പല വ്യാഖ്യാനങ്ങളുമുണ്ടായിട്ടുണ്ട്. അവയെല്ലാം ദ്വൈതത്തിൽ തുടങ്ങി അദ്വൈതത്തിൽ പര്യവസാനിക്കുന്ന വിധം പുരോഗമനോന്മുഖങ്ങളാണെന്നു് സൂക്ഷ്മദൃഷ്ടിക്കു കാണാൻ കഴിയും. ഇന്നിലയിൽ ദ്വൈതമോ വിശിഷ്ടാദ്വൈതമോ അദ്വൈതമോ പോലെയുള്ള മതങ്ങളെല്ലാം വേദാന്തത്തിന്റെ വ്യാഖ്യാനഭേദങ്ങൾ മാത്രമാണെന്നും, അവയ്ക്കു പരസ്പരവൈരുദ്ധ്യമില്ലെന്നുമാണ് സ്വാമികളുടെ മതം. അവ കേവലനിരപേക്ഷങ്ങളായ പ്രസ്ഥാനങ്ങളുമല്ല. പ്രത്യുത, ആശ്ചര്യകരമായ ഏതൊരു ഏകത്വത്തിൽ ഈ നാനാത്വങ്ങളെല്ലാം സമഞ്ജസമായി പരിസമാപിക്കുമോ ആ അദ്വൈതാനുഭൂതിയെ ലക്ഷ്യമാക്കി പുരോഗമിച്ചുകൊണ്ടിരിക്കുന്ന മനുഷ്യമനസ്സിന് പടിപടിയായി അനുഭവപ്പെടുന്ന ഉച്ചാവച്ചതരങ്ങളായ തത്വദർശനങ്ങളാണവയെല്ലാം. കുറെക്കൂടി ലളിതമായിപ്പറഞ്ഞാൽ, ഏകവും അനേകവുമായിരിക്കുന്നതു് ഒരേ സത്യംതന്നെയാകുന്നു; വ്യക്തികൾ ആ ഏകസത്യത്തെ സ്വസ്വമനോഭാവാനുസാരേണ ഏകമോ അനേകമോ ആയി ദർശിക്കുന്നുവെന്നേയുള്ളു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഈ ആശയത്തെ വ്യക്തമായി ഉപദേശിക്കുന്നുണ്ട്, "ഈശ്വരൻ സാകാരനുമാണ്, നിരാകാരനുമാണ്; പോരാ, സാകാരതയും നിരാകാരതയും ഏതൊന്നിലടങ്ങിയിരിക്കുന്നുവോ അതാണ് ഈശ്വരസ്വരൂപം."

## പ്രായോഗിക വേദാന്തം.

ശ്രീരാമകൃഷ്ണദേവന്റെ ഈ അദ്വൈതദർശനത്തിന് പ്രായോഗികരൂപംനല്കി അനുഷ്ഠാനയോഗ്യമാക്കിയതാണ് വിവേകാനന്ദസ്വാമികളുടെ മഹത്വത്തിന് മാററുകൂട്ടുന്ന മറെറാരുസംഗതി, ഒരേ സത്യംതന്നെയാണ് അനേകവും ഏകവുമെന്നുവരുമ്പോൾ, ബഹുവിധമായ ആരാധനകൾ മാത്രമല്ല ബഹുവിധമായ കർമ്മങ്ങളും സാക്ഷാത്കാരോപായങ്ങളാകണമെന്നാണ് സ്വാമിജിയുടെ സിദ്ധാന്തം. വൈദികമായ പവിത്രകർമ്മമെന്നോ ലൌകികമായ അപവിത്രകർമ്മമെന്നോ ഭേദംകല്പിക്കേണ്ടതില്ല. “പ്രയത്നംതന്നെ പ്രാർത്ഥന; കയ്യടക്കുകതന്നെ കയ്യൊഴിക്കലും; ജീവിതംതന്നെ ധർമ്മാചരണം; യോഗക്ഷേമങ്ങൾ ത്യാഗനിരാസങ്ങൾപോലെതന്നെ ഉഗ്രതപസ്സാണ്.” ഈ തത്വസാക്ഷാത്കാരം സ്വാമിജിയെ കർമ്മയോഗത്തിന്റെ മഹാചാര്യന്മാരിൽ ഒരുവനാക്കി. അദ്ദേഹത്തിന്റെ മതത്തിൽ കർമ്മം ഭക്തിജ്ഞാനയോഗങ്ങളിൽനിന്നു് വേറിട്ടുനില്ക്കുന്നില്ല. നേരേമറിച്ച് ഭക്തിജ്ഞാനങ്ങളുടെ പൌഷ്കല്യത്തിന് കർമ്മം ഉപാധിയായി ഭവിക്കുന്നു. യതിഗൃഹവും ദേവാലയവുംപോലെതന്നെ വ്യവസായശാലയും കൃഷിസ്ഥലവും ഈശ്വരസാക്ഷാത്കാരത്തിനുള്ള യോഗ്യസ്ഥാനങ്ങളാണ്. അപവിത്രമെന്നു കരുതപ്പെടുന്ന ഏതൊരു കർമ്മവും പവിത്രമാക്കിത്തീർക്കാം. അങ്ങനെ ബന്ധഹേതുവായ കർമ്മത്തെ മുക്തിഹേതുവായ യോഗമാക്കിത്തീർക്കുകയാണ് പ്രായോഗികവേദാന്തം ചെയ്യുന്നതു്. സ്വാമികളുടെ മതത്തിൽ മനുഷ്യസേവനവും ഈശ്വരപൂജയും തമ്മിലോ, പൌരുഷവും വിധിമതവും തമ്മിലോ, യഥാർത്ഥ ധർമ്മനിഷ്ഠയും ആത്മനിഷ്ഠയും തമ്മിലോ, വൈരുധ്യമില്ല. “കലയും വിജ്ഞാനവും ധർമ്മനിഷ്ഠയും ഒരേ തത്വത്തെ അഭിവ്യഞ്ജിപ്പിക്കുന്ന മൂന്നു ഭിന്നമാർഗ്ഗങ്ങളാകുന്നു”, എന്നാണ് സ്വാമികൾ പറയുന്നതു്.

‘സമത്വം, ഐക്യം എന്ന രണ്ടു വാക്കുകളിൽ വിവേകാനന്ദസ്വാമികളുടെ യോഗബുദ്ധിയെ സംഗ്രഹിക്കാം’ എന്നു റൊമൈൻ റോളണ്ട് രേഖപ്പെടുത്തുന്നു. ‘അദ്ദേഹത്തിന്റെ മതത്തിൽ വേദാന്തം ഭൌതികവിജ്ഞാനത്തിനു് വിരുദ്ധമല്ല.’ സ്വാമികൾ ചോദിക്കുന്നു “എല്ലാ പദാർത്ഥങ്ങളും ഒരേ ശക്തിയുടെ ഭിന്നപ്രകാശനങ്ങളാണെന്നു് ഭൌതികവിജ്ഞാനി സിദ്ധാന്തിക്കുമ്പോൾ ഉപനിഷത്പ്രതിപാദ്യനായ ഈശ്വരൻ നിങ്ങളുടെ സ്മരണയിൽ ഉദിക്കുന്നില്ലേ?

അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ।
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച॥—കഠം V 9.

പ്രപഞ്ചത്തിൽ പ്രവേശിക്കുന്ന ഏകമായ അഗ്നി നാനാരൂപേണ ഭവിക്കുംപോലെ ഏകനായ പരമാത്മാ സർവ്വഭൂതങ്ങളുടേയും അന്തരാത്മാവായി നാനാരൂപങ്ങളെ പ്രാപിക്കുന്നു; അതേസമയം പ്രപഞ്ചബാഹ്യനായി സ്വകീയമായ അനന്തമഹിമയിൽ വർത്തിക്കയും ചെയ്യുന്നു.”

## വേദാന്തവും ഭൌതികവിജ്ഞാനവും.

വേദാന്തവും ഭൌതികവിജ്ഞാനവും ജ്ഞാനസമ്പാദനത്തിൽ ചില സാമാന്യതത്വങ്ങളെ അംഗീകരിക്കുന്നുണ്ടു്. “യുക്തിവിചാരക്രമത്തിൽ വിശേഷത്തെ (വ്യക്തിയെ) സാമാന്യം (ജാതി) കൊണ്ടു വ്യാഖ്യാനിക്കുക എന്നതാണ് മുഖ്യതത്വം. ആ ചെറിയ സാമാന്യത്തെ അതിലും വ്യാപകമായ സാമാന്യം കൊണ്ടു പിന്നെയും വ്യാഖ്യാനിക്കുന്ന ക്രമത്തിൽ അവസാനം നാം ഒരു പരമസാമാന്യത്തിലെത്തിച്ചേരുന്നു.” ജ്ഞാനോത്പത്തിവിഷയകമായ രണ്ടാമത്തെ തത്വം “ഒരു വസ്തുവിനെ സംബന്ധിച്ച ജ്ഞാനമുണ്ടാവുന്നതു് ആ വസ്തുവിൽനിന്നുതന്നെയാണ്, അല്ലാതെ പുറമേ ഒന്നിൽനിന്നല്ല.” ഈ രണ്ടു തത്വങ്ങളും വേദാന്തചിന്തകൾക്കു സമ്മതമാകയാൽ, വിവേകാനന്ദസ്വാമികൾ സ്വവേദാന്തവ്യാഖ്യാനത്തെ ‘ധർമ്മ (മത) നിഷ്ഠ’ എന്നു വിളിക്കുന്നു. ഭാരതീയജീവിതത്തിൽ തത്വജ്ഞാനവും ധർമ്മനിഷ്ഠയും അഭേദമായി വർത്തിക്കുന്നു; പാശ്ചാത്യരിലെന്നപോലെ അവ വേറിട്ടുനില്ക്കുന്നില്ല,

എന്നു നാം ഓർക്കണം. ഈ അടിസ്ഥാനത്തിൽ സ്വാമികൾ ആവശ്യപ്പെടുന്നതു്, "വിഭിന്നലക്ഷണങ്ങളോടുകൂടിയ മതങ്ങൾക്ക തമ്മിൽ സൌഹാർദ്ദമുണ്ടായിരിക്കണം.... അതായതു്, മനോവ്യാപാര നിരീക്ഷണഫലമായി ആവിഷ്കരിക്കപ്പെട്ടവയും, എന്നാൽ മതമെന്നപേരിനു് തങ്ങൾക്കേ അർഹതയുള്ളവെന്നു നിർഭാഗ്യവശാൽ ഇക്കാലത്തുപോലും വാദിച്ചുകൊണ്ടിരിക്കുന്നവയുമായ മതസമ്പ്രദായങ്ങളുണ്ടല്ലോ; അവയും, അതുപോലെതന്നെ ഭൌതികത്തിലുറച്ചുനിൽക്കുന്നവയെങ്കിലും പരലോകരഹസ്യങ്ങളിലേക്കു് അധികമധികം ചുഴിഞ്ഞുനോക്കാൻ ഉത്സാഹിക്കുന്ന—ഭൌതികവിജ്ഞാനങ്ങളെന്നു പറയപ്പെടുന്ന തരത്തിലുള്ള—മതാവിഷ്കരണങ്ങൾക്കും തമ്മിൽ സൌഹാർദ്ദമുണ്ടാവണം." സ്വാമികളുടെ ദർശനത്തിൽ, 'മതം' എന്നതു് സാർവ്വലൌകികതയും ആത്മീയ സാഹോദര്യവുമാകുന്നു. ഓരോ മതസമ്പ്രദായവും—അവ ലൌകികമോ അധ്യാത്മികമോ എന്തുമാകട്ടെ—സാർവലൌകികമായ പരമസത്യത്തിന്റെ ഒരംശത്തെമാത്രം പ്രതിനിധീകരിക്കുന്നതായിരിക്കേ, ആ അംശത്തെ ഒരു പൂർണ്ണമാതൃകയാക്കാൻ സർവ്വശക്തിയും ചിലവഴിക്കുന്നു." "മനുഷ്യൻ ഒരിക്കലും അസത്യത്തിൽനിന്നു് സത്യത്തിലേക്കു് അഭിഗമിക്കുന്നില്ല; നേരേമറിച്ചു്, സത്യത്തിൽനിന്നു സത്യത്തിലേക്കു്. താണതരം സത്യത്തിൽനിന്നു് ഉയർന്നതരം സത്യത്തിലേക്കു്, പുരോഗമിക്കയത്രേ ചെയ്യുന്നതു്." ഈ വസ്തുതയെ മുൻനിർത്തി, എല്ലാം മതങ്ങളെ സംബന്ധിച്ചും 'അംഗീകരണ'മാണ് സ്വാമികൾ ആശംസിക്കുന്നതു്, അല്ലാതെ വെറും 'സഹിഷ്ണത'യല്ല.

മതസൌഹൃദത്തിന്റെ അർത്ഥം സ്വാമിജി വീണ്ടും വെളിപ്പെടുത്തുന്നു, "പ്രാചീനമായ എല്ലാം മതങ്ങളേയും ഞാൻ അംഗീകരിക്കുന്നു. നവീനമായ എല്ലാ ധർമ്മങ്ങളേയും ഞാൻ അംഗീകരിക്കുന്നു; അവയിൽക്കൂടിയെല്ലാം ഞാൻ ഈശ്വരനെ സേവിക്കുന്നു.... ഈശ്വരജ്ഞാനം (വേദം) മുഴുവൻ വെളിവായിക്കഴിഞ്ഞുവോ? അതോ, ഇപ്പോഴും വെളിവായിക്കൊണ്ടിരിക്കുന്നതേയുള്ളോ? വേദം—ലോകത്തിലെ അദ്ധ്യാത്മജ്ഞാനസംഹിത—ഒരത്ഭുതഗ്രന്ഥമാണ്; ബൈബിളും ഭാരതീയവേദങ്ങളും ഖുറാനും അതുപോലെയുള്ള മററു പവിത്രഗ്രന്ഥങ്ങളും ആ അനന്തജ്ഞാനരാശിയുടെ നിവർത്തപ്പെട്ട ഏതാനും ഏടുകളത്രേ. ഇനി എത്രയോ ഏടുകൾ നിവർത്താനിരിക്കുന്നു! നാം വർത്തമാനത്തിൽ നിലകൊള്ളുന്നു, അതേസമയം അനന്തഭാവിയെ സ്വീകരിക്കാൻ സന്നദ്ധരായിരിക്കയും ചെയ്യുന്നു. ഭൂതകാലജ്ഞാനം മുഴുവൻ നാം ഉൾക്കൊള്ളുന്നു, വർത്തമാനകാലജ്ഞാനത്തെ ആസ്വദിക്കുന്നു, ഭാവിയിൽ പ്രകാശിക്കാനിരിക്കുന്ന വെളിച്ചത്തിനുവേണ്ടി ഹൃദയകവാടം തുറന്നിടുകയും ചെയ്യുന്നു. പൂർവ്വയുഗങ്ങളിലെ ധർമ്മസ്ഥാപകന്മാർക്കെല്ലാം നമസ്കാരം, ജീവിച്ചിരിക്കുന്ന മഹാപുരുഷന്മാർക്കെല്ലാം നമസ്കാരം, ഭാവിയിൽ വരാനിരിക്കുന്നവർക്കും നമസ്കാരം!"

## ജീവിതത്തിന്റെ പരമലക്ഷ്യവും ലോകസേവനവും.

ഈശ്വരസാക്ഷാത്കാരമാണ് ജീവിതത്തിന്റെ പരമലക്ഷ്യം, പരമപുരുഷാർത്ഥം. ഇതിനെത്തന്നെയാണ് ബ്രഹ്മജ്ഞാനം, പരമസത്യസാക്ഷാത്കാരം, പരമാനന്ദപ്രാപ്തി, മുക്തി, നിശ്രേയസം, കൈവല്യം മുതലായ സംജ്ഞകളിൽ വ്യവഹരിച്ചുവരുന്നതു്. പുരുഷൻ (ആത്മാവു്) ദേഹേന്ദ്രിയ പ്രാണമനോബുദ്ധികളാകുന്ന സർവ്വോപാധികളേയും തള്ളി സ്വസ്വരൂപത്തിൽ അവസ്ഥാനംചെയ്യുന്ന സമാധിയിൽ ഈ പരമലക്ഷ്യം സാക്ഷാത്കരിക്കപ്പെടുന്നുവെന്നാണ് യോഗശാസ്ത്രസിദ്ധാന്തം. എന്നാൽ മനുഷ്യനു് എപ്പോഴും ആ സമാധിയിൽ വർത്തിക്കാൻ സാധ്യമല്ല. അങ്ങനെയുള്ള സമാധിസ്ഥിതി ചില സന്ദർഭങ്ങളിലേ യോഗികൾക്കുണ്ടാകുന്നുള്ളു. അപ്പോൾ ബാക്കിയുള്ള സമയം മനുഷ്യൻ എങ്ങനെ ചിലവഴിക്കും? ലോകസേവനത്തിന്റെ പരിശുദ്ധമാതൃക ഇവിടെയാണ് നാം ദർശിക്കുന്നതു്. യോഗി പരമലക്ഷ്യത്തെ സാക്ഷാത്കരിച്ചശേഷം സർവ്വാത്മദർശിയായിട്ടു് സർവ്വഭൂതങ്ങളേയും ഈശ്വരബുദ്ധ്യാ സേവിക്കുന്നു. ദേഹംകൊണ്ടു ചെയ്തുതീർക്കേണ്ട പ്രാരബ്ധകർമ്മം വല്ലതുമുണ്ടെങ്കിൽ അതൊടുക്കുന്നതു്, ഈ വിധത്തിലാണ്. ഇപ്രകാരം ശിവബുദ്ധ്യാ ജീവസേവചെയ്യുന്ന യോഗിയുടെ അവ

സ്ഥയെ 'ജീവന്മുക്തി' എന്നു ശാസ്ത്രങ്ങളിൽ സംജ്ഞ ചെയ്തിരിക്കുന്നു. വിവേകാനന്ദസ്വാമികൾ ഈ ജീവന്മുക്തിപദത്തിൽ വർത്തിച്ചുകൊണ്ടാണ് സാർവ്വലൌകികതയും, ആത്മീയസൌഹൃദവും പ്രഖ്യാപിച്ചിട്ടുള്ളതു്. ഇവിടെ സൌഹൃദമെന്നു പറയുന്നതിൽ സമസൃഷ്ടിസ്നേഹവും സേവനവും ഉൾപ്പെടുന്നതായി ഓർക്കണം. സ്വാമികളുടെ ദർശനത്തിൽ, "സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നതു് സ്നേഹിക്കപ്പെടുന്നതിനും സേവിക്കപ്പെടുന്നതിനും തുല്യമാകുന്നു." അദ്ദേഹം സേവനത്തെ ജന്മസാഫല്യമായത്രേ കരുതിയിരിക്കുന്നതു്.

വിവേകാനന്ദസ്വാമികൾ ഔപനിഷദമായ അദ്വൈതാധിഷ്ഠാനത്തിലാണ് തന്റെ ജീവിതദർശനത്തെ ആവിഷ്കരിച്ചിട്ടുള്ളതെന്നു് മുമ്പേ പറഞ്ഞിട്ടുണ്ട്. ഈ അധിഷ്ഠാനത്തിൽ ശരിയായ 'ആത്മവിശ്വാസം' നമുക്കുണ്ടാകുമ്പോഴേ മതസൌഹൃദവും സേവനവും യഥാർത്ഥമാകൂ. ഈശ്വരൻ സർവ്വജീവികളിലും ആത്മഭൂതനായിരിക്കുന്നതിനാൽ നമുക്കോരോരുത്തർക്കും അപ്രകാരമുള്ള ആത്മവിശ്വാസമാണ് വേണ്ടതു്. അതായതു്, സർവ്വജ്ഞനും സർവ്വശക്തനും നിത്യനിരതിശയാനന്ദസ്വരൂപനുമായ ഈശ്വരനാണ് നാം ഓരോരുത്തരുമെന്നു് നമുക്കു് ദൃഢവിശ്വാസമുണ്ടാകണം. സ്വാമികൾ പറയുന്നു, "ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനത്രേ.... ഈശ്വരനിൽ വിശ്വസിക്കാത്തവനാണ് നാസ്തികൻ, എന്നു പഴയ മതങ്ങൾ പറയുന്നു. എന്നാൽ പുതിയമതം പറയുന്നതു്, അവനവനിൽ വിശ്വാസമില്ലാത്തവൻ നാസ്തികൻ, എന്നാണ്.... ഈ ആത്മവിശ്വാസം, 'ദേഹമാണു ഞാൻ' എന്ന നീചമായ ആത്മബുദ്ധിയെ ആശ്രയിച്ചിരിക്കുന്ന വിശ്വാസമല്ല. 'ഞാൻ സർവ്വവുമാകുന്നു' എന്ന സർവ്വാത്മത്വബുദ്ധിയാണ് ഇവിടെ വിവക്ഷിക്കപ്പെടുന്നതു്. ആത്മസ്നേഹമെന്നുവച്ചാൽ സർവ്വസ്നേഹമെന്നർത്ഥം; എന്തുകൊണ്ടെന്നാൽ നിങ്ങൾ സർവ്വവുമാകുന്നു, നിങ്ങളെല്ലാം ഒന്നുതന്നെ." മനുഷ്യരാശിയുടെ ആത്മീയൈകത്വമാകുന്ന ഈ അധിഷ്ഠാനത്തിലേ പാശ്ചാത്യപൌരസ്ത്യങ്ങളുടേയും, പ്രാചീനനവീനങ്ങളുടേയും മതങ്ങളുടേയും ഐക്യം സാദ്ധ്യമാവൂ എന്നു സ്വാമികൾ കണ്ടു. ഇതിനെ മുൻനിർത്തിയാണ് സ്വാമികൾ തന്റെ പ്രായോഗിക വേദാന്തപരിപാടി ആവിഷ്കരിച്ചതും, അതിന്റെ പ്രവർത്തനത്തിന്നു് ശ്രീരാമകൃഷ്ണമഠവും മിഷണും സ്ഥാപിച്ചതും. ആ സ്ഥാപനം ഭാരതത്തിലും വിദേശത്തും വിവിധശാഖകൾവഴി പ്രവർത്തിച്ചുകൊണ്ടു് സ്വാമിജിയുടെ ആശയങ്ങളെ സഫലീകരിക്കുന്നതിൽ വിജയിച്ചിട്ടുണ്ട്.

## ജീവിതത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും പരമലക്ഷ്യം ഒന്നുതന്നെ.

ജീവിതത്തിന്റെ പരമലക്ഷ്യം ആത്മസാക്ഷാത്കാരമായിരിക്കേ അതിൽ സമവേതമായിരിക്കുന്ന വിദ്യാഭ്യാസത്തിന്റെ ലക്ഷ്യവും അതുതന്നെയെന്നു സ്വാമികൾ, ഭാരതീയാർഷപാരമ്പര്യത്തിന്നു് അനുയോജ്യമാംവണ്ണം സമർത്ഥിക്കുന്നു. ആത്മസാക്ഷാത്കാരംതന്നെ ഈശ്വരസാക്ഷാത്കാരം. അതിന്റെ മറ്റൊരു സംജ്ഞയാണ് 'സ്വാതന്ത്ര്യപ്രാപ്തി' അഥവാ 'മോക്ഷം.' സ്വാമിജി തന്റെ കർമ്മയോഗപ്രവചനങ്ങളിൽ ഇതിനെ സ്പഷ്ടമാക്കുന്നു: "നമ്മുടെ ചുററും കാണപ്പെടുന്നതെല്ലാം, അതിസൂക്ഷ്മാണുമുതൽ മനുഷ്യൻവരെയുള്ള സർവ്വവും, ജഡവും നിർജ്ജീവവുമായ മൂർത്തദ്രവ്യംതൊട്ടു് പരമോത്കൃഷ്ടസത്തയായ മനുഷ്യാത്മാവുവരെയുള്ള സർവ്വസത്തയും, സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി നിരന്തരം യത്നിച്ചുകൊണ്ടിരിക്കുന്നു. വാസ്തവത്തിൽ, സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള നിരന്തരയത്നത്തിന്റെ ഫലമത്രേ പ്രപഞ്ചമശേഷവും. അനന്തമായി വ്യാപിക്കാനുള്ള വാസന എല്ലാററിനും നൈസർഗ്ഗികമായിരിക്കുന്നു. ജഗത്തിൽ നാം കാണുന്ന സർവ്വപ്രയത്നങ്ങൾക്കും മൂലം ഒന്നുതന്നെ,—സ്വാതന്ത്ര്യം. ഈ വാസനയാൽ പ്രേരിതനായിട്ടാണ് ഭക്തൻ ഭജിക്കുന്നതും മോഷ്ടാവു് മോഷ്ടിക്കുന്നതും. പ്രയത്നമാർഗ്ഗം അനുചിതവും നികൃഷ്ടവുമാകുമ്പോൾ നാം അതിനെ തിന്മയെന്നും, ഉചിതവും ഉത്കൃഷ്ടവുമായാൽ അതിനെ നന്മയെന്നും വിളിക്കുന്നു. എന്നാൽ രണ്ടിനും പ്രേരകം സ്വാതന്ത്ര്യംതന്നെ. ഭക്തൻ തന്റെ ബദ്ധാവ

സ്ഥയെക്കുറിച്ചുള്ള ബോധത്താൽ പീഡിതനായിട്ട് മോചനം ലഭിക്കാൻ ഇച്ഛിക്കുന്നു, അയാൾ അതിനു വേണ്ടി നിത്യമുക്തസ്വരൂപനായ ഈശ്വരനെ ഭജിക്കുന്നു. മോഷ്ടാവ്, ചില വസ്തുക്കൾ തനിക്കില്ലെന്നുള്ള ബോധത്താൽ പീഡിതനായിട്ട് ആ ന്യൂനതയെ പരിഹരിക്കാൻ, ആ പീഡയിൽനിന്നു മോചിക്കാൻ, മോഷ്ടിക്കുന്നു. ചേതനമോ അചേതനമോ ആയ സമസ്തപ്രകൃതിയുടേയും ഏകലക്ഷ്യം സ്വാതന്ത്ര്യംതന്നെ; സർവ്വരും, അറിഞ്ഞോ അറിയാതേയോ, ആ ലക്ഷ്യത്തിനുവേണ്ടി പ്രയത്നിക്കുന്നു. ഭക്തൻ തേടുന്ന സ്വാതന്ത്ര്യത്തിനു് കൊള്ളക്കാരനിച്ഛിക്കുന്ന സ്വാതന്ത്ര്യത്തിൽനിന്നു് വ്യത്യാസം ഇത്രമാത്രം: ഭക്തൻ തേടുന്ന സ്വാതന്ത്ര്യം അവനെ അനന്തവും അവായ്യവുമായ ആനന്ദത്തിലേക്കു നയിക്കുന്നു; കൊള്ളക്കാരൻ ഇച്ഛിക്കുന്ന സ്വാതന്ത്ര്യം അവനെ അധികരിച്ച ബന്ധത്തിലേക്കും ദുഃഖത്തിലേക്കും നയിക്കുന്നു. ആകയാൽ വിദ്യാഭ്യാസത്തിന്റെ മുഖ്യധർമ്മം ശരിയായ സ്വാതന്ത്ര്യത്തെ തിരഞ്ഞെടുക്കാൻ ഉപകരിക്കുന്ന ലക്ഷണത്തോടുകൂടിയതായിരിക്കണം.

ജഡസത്യത്വവാദം (Materialism) ഒരു ഭ്രാന്തിയാണെന്നു് മോക്ഷശാസ്ത്രം പറയുന്നു. ആത്മൈകസത്യത്വവാദമാണ് (Idealism) ഭ്രാന്തിയെന്നു് ജഡസത്യത്വവാദികളും പറയുന്നു. വേദാന്തമാകട്ടെ, 'നിങ്ങൾ സ്വതന്ത്രനാണ്, അതേസമയം സ്വതന്ത്രനല്ലതാനും,' എന്നാണ് പറയുന്നതു്. അതായതു്, ആത്മദൃഷ്ട്യാ സർവ്വതന്ത്രസ്വതന്ത്രരാണ്, എന്നാൽ ഭൗതികദൃഷ്ട്യാ ഒരിക്കലും സ്വതന്ത്രരല്ല, എന്നു താല്പര്യം. സ്വാതന്ത്ര്യം മനുഷ്യനു് സ്വതസ്സിദ്ധമത്രേ, എന്നാൽ അതേപ്പററി അവൻ എപ്പോഴും ബോധവാനല്ല. ആത്മസ്വാതന്ത്ര്യത്തെ അറിയുന്നവൻ വിവേകി, അറിയാത്തവൻ അവിവേകി ഇതത്രേ വിവേകിക്കും അവിവേകിക്കും തമ്മിലുള്ള വ്യത്യാസം. ആത്മസിദ്ധമായ ഈ സ്വാതന്ത്ര്യത്തെപ്പററി മനുഷ്യനെ ബോധവാനാക്കുകയാകുന്നു വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ആ ബോധം അവനു് ദുഃഖനിവൃത്തിക്കും പരമസത്യസാക്ഷാത്കാരത്തിനും പ്രയോജകീഭവിക്കണം. ഇപ്രകാരം, വിദ്യാഭ്യാസമെന്നതു് സ്വാതന്ത്ര്യപ്രാപ്തിക്കുവേണ്ടിയുള്ള ബോധപൂർവ്വമായ അഭ്യാസപദ്ധതിയാണെന്നു് നിർവ്വചിക്കാം.

## പാശ്ചാത്യവും പൌരസ്ത്യവുമായ വിദ്യാഭ്യാസചിന്ത.

സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള മനുഷ്യപ്രയത്നം അവന്റെ യഥാർത്ഥ സ്വഭാവത്തെ കാണിച്ചുതരുന്നതു കൂടാതെ വ്യക്തിക്കും സമൂഹത്തിനും തമ്മിലുള്ള ബന്ധം മനസ്സിലാക്കുന്നതിനും വഴിതെളിക്കുന്നു. വ്യഷ്ടി (വ്യക്തി) കളുടെ സമൂഹംതന്നെ സമഷ്ടി; അങ്ങനെയിരിക്കെ അവ തമ്മിൽ വൈരുദ്ധ്യത്തിന്നവകാശമില്ല. എന്നാൽ പാശ്ചാത്യ ചിന്താസരണിയിൽ ഈ നിലയ്ക്കു അല്പം വ്യത്യാസമുണ്ടു്. വ്യക്തിത്വത്തെ സംബന്ധിച്ച അവരുടെ ആശയമാണ് ഈ വിരോധാഭാസത്തിനു കാരണം. പാശ്ചാത്യദേശങ്ങളിൽ, വ്യക്തിക്കോ സമുദായത്തിനോ ആർക്കാണ് അധികപ്രാധാന്യമെന്നതിനെപ്പററി തീവ്രമായ അധികാരവാദം പ്ലേറേറായിന്റെ കാലംമുതല്ക്കേ നടന്നുവരുന്നതാണു്. ആധുനികകാലത്തു് വ്യക്തിപ്രാധാന്യവാദികളിൽ മുമ്പനായ നൺ (Nunn) ഇരുവാദമുഖങ്ങളേയും 'സ്വാവഗമം' എന്ന ആശയത്തിൽ രഞ്ജിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ടു്. 'സ്വ'ശബ്ദവാചികളായ ജീവന്മാർക്കു് സ്വതന്ത്രമായ വ്യക്തിത്വമുണ്ടെന്നുള്ള ജീവവിജ്ഞാനവാദത്തെ അടിസ്ഥാനമാക്കിയാണ് ഈ വാദമാരംഭിക്കുന്നതു്. എന്നാൽ കുറെക്കഴിഞ്ഞു് സമൂഹത്തിലല്ലാതെ മറെറാരിടത്തും ജീവന്മാർക്കു് സ്വന്തം വ്യക്തിത്വത്തെ സാക്ഷാത്കരിക്കാവതല്ലെന്നുള്ള ആദർശവാദികളുടെ മതത്തെ നൺ അംഗീകരിക്കുന്നു. അദ്വൈതവേദാന്തമനുസരിച്ചു് ഈ വിധമൊരു രഞ്ജിപ്പിന്റെ ആവശ്യമില്ല. കാരണം, വ്യക്തി തന്റെ യഥാർത്ഥസ്വഭാവം സാക്ഷാത്കരിക്കുമ്പോൾ വ്യഷ്ടിസമഷ്ടിഭേദം താനേ ഇല്ലാതാകുന്നുവെന്നാണ് വേദാന്തത്തിന്റെ മൗലികസിദ്ധാന്തം.

പാശ്ചാത്യദേശങ്ങളിൽ വ്യക്തിത്വത്തെ ശരീരവുമായി ഘടിപ്പിക്കുന്നതാണ് അവിടെ വ്യഷ്ടിസമ

ഷ്ടികൾ തമ്മിലുള്ള ഭിന്നതയ്ക്കു മുഖ്യഹേതു. അദ്വൈതവേദാന്തത്തിൽ നിലയുറപ്പിച്ചുകൊണ്ടു് സ്വാമികൾ അവരോടു ചോദിക്കുന്നു "വ്യക്തിത്വം ശരീരനിഷ്ഠമാണെങ്കിൽ അതു് നശ്വരമല്ലേ?.... കള്ളുകുടിയൻ ഒരിക്കലും കുടി ഉപേക്ഷിക്കരുതു്; എന്തുകൊണ്ടെന്നാൽ അയാളുടെ വ്യക്തിത്വം അതോടൊപ്പം നശിക്കുന്നു. അതുപോലെ മോഷ്ടാവു് നല്ലവനാകാനും പാടില്ല; കാരണം, അവനും സ്വവ്യക്തിത്വം നഷ്ടപ്പെടും".... ആരും അവനവന്റെ ശീലങ്ങൾ ഒരിക്കലും മാററിക്കൂടാ; എന്തുകൊണ്ടെന്നാൽ വ്യക്തിത്വം പൊയ്പ്പോകുമല്ലോ. ഇനി, വ്യക്തിത്വം സ്മൃതിനിഷ്ഠമാവാനും തരമില്ലെന്നുകാണാം. എന്റെ തലയ്ക്കു് കനത്ത ഒരടികിട്ടിയപ്പോൾ കഴിഞ്ഞതെല്ലാം ഞാൻ മറന്നുപോയെന്നു വിചാരിക്കുക. അപ്പോൾ സ്മൃതിനിഷ്ഠമായിരുന്ന എന്റെ വ്യക്തിത്വം നശിച്ചു, ഞാൻതന്നെ ഇല്ലാതായി, എന്നു പറയണം. എന്റെ ശൈശവത്തിലെ രണ്ടു മൂന്നുവർഷങ്ങൾ ഞാൻ ഓർക്കുന്നില്ല; അപ്പോൾ ഞാൻ അത്രയും കാലം ജീവിച്ചിട്ടില്ല. സ്മൃതിയും വ്യക്തിത്വവും ഒന്നാണെങ്കിൽ ഞാൻ മറന്നതെല്ലാം ഇല്ലാത്തതായിപ്പോയി; എനിക്കു് ഓർമ്മയില്ലാത്ത ജീവിതകാലം ഞാൻ ജീവിച്ചിരുന്നിട്ടില്ല തന്നെ! വ്യക്തിത്വത്തെ സംബന്ധിച്ച എത്രയും സങ്കുചിതമായ ഒരാശയമാണിതു്. നാമിപ്പോഴും യഥാർത്ഥ വ്യക്തികളായിട്ടില്ല; തത്സിദ്ധിക്കു യത്നിച്ചുകൊണ്ടിരിക്കുന്നതേയുള്ളു. ആ വ്യക്തിത്വമാകട്ടെ, അനന്ത സത്തയാണു്,– മനുഷ്യന്റെ യഥാർത്ഥസ്വരൂപം................,................ ചൈതന്യം മാത്രമാണു് വ്യക്തി (പുരുഷൻ), അതു് അനന്തം, അവിഭാജ്യം. അനന്തതയെ തുണ്ടുതുണ്ടായി പരിച്ഛേദിക്കാവതല്ല. ഏകവും അനന്തവും അവിഭാജ്യവുമായ സദ്വസ്തുതന്നെ നിത്യമുള്ളതു്, അതാണു് മനുഷ്യന്റെ യഥാർത്ഥവ്യക്തിത്വം, പുരുഷന്റെ യഥാർത്ഥസത്ത. ദേഹേന്ദ്രിയവാനായ പ്രത്യക്ഷ മനുഷ്യൻ ഇന്ദ്രിയതീതമായ യഥാർത്ഥ–പുരുഷത്വത്തെ ആവിഷ്കരിക്കാനുള്ള ഒരു പ്രയത്നമത്രേ. ഈ ആവിഷ്കാരയത്നം, വികാസോന്മുഖമായ പരിണാമം, ദേഹേന്ദ്രിയപ്രാണബുദ്ധികളിൽ മാത്രമാണു്; ശുദ്ധചൈതന്യത്തിലല്ല."

ജർമ്മൻ തത്വചിന്തകനായ ഹേഗൽ (Hegel) ഈ വികാസോന്മുഖപരിണാമവാദത്തെ (Evolution Theory) തെററായി വ്യാഖ്യാനിക്കയാണു ചെയ്തിട്ടുള്ളതെന്നു് വിവേകാനന്ദസ്വാമികൾ ചൂണ്ടിക്കാണിക്കുന്നു. മനുഷ്യജാതി വികസിച്ചു വികസിച്ചു് എല്ലാവരും പൂർണ്ണന്മാരാകുന്നതുവരെ പരിണമിച്ചുകൊണ്ടിരിക്കുമെന്നാണല്ലോ ഹേഗലിന്റെ വാദം. പൂർണ്ണതയെന്നു വച്ചാൽ അപരിച്ഛിന്നതയാണു്; വികാസമെന്നതു് പരിച്ഛിന്നതയും. ഹേഗലിന്റെ വാദം, ഇപ്രകാരം, വ്യാഘാതദുഷ്ടമായ ഒരാശയത്തിൽ നമ്മെ കൊണ്ടെത്തിക്കുന്നു. അതായതു് നമ്മളെല്ലാം 'അപരിച്ഛിന്നരായ പരിച്ഛിന്നരാകു'മെന്നു്. ലോകത്തിലെ അദ്ധ്യാത്മശാസ്ത്രങ്ങളെല്ലാം ഒരുപോലെ നിരാകരിക്കുന്ന വാദമാണിതു്. മനുഷ്യൻ തന്റെ യഥാർത്ഥസ്വഭാവത്തിൽനിന്നു്, അപരിച്ഛിന്നമായ പരമാത്മപദത്തിൽനിന്നു്, പരിച്ഛിന്നമായ മൃഗീയതയിലേക്കു് (ദേഹാത്മഭാവത്തിലേക്കു്) അധഃപതിച്ചിരിക്കയാണെന്നും, ഈ ബന്ധനത്തിൽനിന്നു മോചിക്കാനുള്ള യത്നമാണു് വർത്തമാനജീവിതമെന്നും അവ സിദ്ധാന്തിക്കുന്നു. ഇപ്പോഴത്തെ പരിച്ഛിന്നതയെ പുലർത്തിക്കൊണ്ടു് നമുക്കു് ഒരിക്കലും അപരിച്ഛിന്നതയെ പ്രാപിക്കാവതല്ല; നാം ഇന്ദ്രിയങ്ങളാൽ ബദ്ധരായിരിക്കുന്ന കാലത്തോളം ഇവിടെ പൂർണ്ണതാപ്രാപ്തി ഒരിക്കലും സാദ്ധ്യമല്ലതന്നെ. ഇവിടെവെച്ചു് പൂർണ്ണത പ്രാപിക്കണമെന്നുണ്ടെങ്കിൽ, നാം ഏതു വഴിക്കു് ഈ അവസ്ഥയിലേക്കു കടന്നുവന്നുവോ, തദ്വിപരീതമാർഗ്ഗേണ പ്രയാണം ചെയ്യേണ്ടിയിരിക്കുന്നു. നാം യഥാകാലം പൂർണ്ണരാവുകതന്നെ ചെയ്യും. എന്നാൽ ഈ അപൂർണ്ണതയെ പരിത്യജിച്ചേ അതു് സാധ്യമാകൂ. ത്യാഗം ഒന്നു മാത്രമാണു് ലക്ഷ്യപ്രാപ്തിക്കു് ഉപായം. ത്യാഗമെന്നു പറഞ്ഞാൽ പരിച്ഛിന്നമായ ഈ 'സ്വ'ത്വത്തിന്റെ, വ്യക്തിത്വത്തിന്റെ, വിനാശവും, അപരിച്ഛിന്നമായ യഥാർത്ഥപുരുഷത്വത്തിന്റെ സാക്ഷാത്കാരവുമാകുന്നു.

നിസ്സ്വാർത്ഥത, അതായതു് പരാർത്ഥജീവിതം, എന്നതാണു് എല്ലാ ധർമ്മശാസ്ത്രങ്ങളുടെയും മർമ്മപ്രധാനമായ ആശയം. ഈ നിസ്സ്വാർത്ഥത മനുഷ്യന

സംസിദ്ധമാവുമ്പോൾ അവൻ അനന്തപദം പ്രാപിക്കുന്നു, അതാണ് യഥാർത്ഥപുരുഷത്വം. "നമ്മുടെ യഥാർത്ഥസ്വരൂപം അപരിഛിന്നത്തിലാണ്, പരിഛിന്നത്തിലല്ല, എന്നു ഇതിനാൽ സിദ്ധിക്കുന്നു..........................സർവ്വവ്യാപിയും സർവ്വാത്മാവുമായ പരമപുരുഷനാണ് നമ്മുടെ യഥാർത്ഥസത്തയെന്നു പറയുമ്പോൾ ജനങ്ങൾ നടുങ്ങുന്നു! സർവ്വഭൂതങ്ങളിൽക്കൂടിയും വ്യാപരിക്കുന്നതു് നിങ്ങളത്രേ, സർവപാദങ്ങളിൽക്കൂടി നടക്കുന്നതും നിങ്ങൾതന്നെ; സർവ്വവദനങ്ങളിൽക്കൂടിയും നിങ്ങൾതന്നെ ഭാഷിക്കുന്നു; സർവ ഹൃദയങ്ങളിൽക്കൂടിയും നിങ്ങൾതന്നെ വേദിക്കുന്നു." ഇതാണ് വേദാന്തസിദ്ധാന്തം. ഇന്നിലയിൽ നിന്നു നോക്കുമ്പോൾ വ്യക്തിക്കും സമുദായത്തിനും തമ്മിൽ വൈരുദ്ധ്യമെവിടെ? ശരിയായ വിദ്യാഭ്യാസം വഴി മനുഷ്യന്റെ യഥാർത്ഥവ്യക്തിത്വം, അഥവാ പൌരുഷം ആവിഷ്കരിക്കപ്പെടുമ്പോൾ, വ്യക്തിഗതവും സാമൂഹ്യവുമായ വിദ്യാഭ്യാസലക്ഷ്യം സാക്ഷാത്കൃതമാകും.

പുരുഷവിധാനമാണ് വിദ്യാഭ്യാസലക്ഷ്യം.

ഇഹലോകജീവിതത്തിൽതന്നെ മനുഷ്യനു് തന്റെ വ്യക്തിപ്രഭാവത്തെ ആവിഷ്കരിക്കാൻ തികച്ചും സ്വാതന്ത്ര്യമുണ്ട്. മനുഷ്യന്റെ യഥാർത്ഥവ്യക്തിത്വത്തെ അവന്റെ മനസ്സിനും വാക്കിനും അതീതമായി സ്ഥാപിച്ചുകൊണ്ടു് സ്വാമികൾ പറയുന്നു: "വാഗ്വൈഖരികൊണ്ടു മാത്രം എപ്പോഴും ദൃഢബോധമുളവാക്കാവതല്ല. ദൃഢസംസ്കാരങ്ങളെ ആധാനം ചെയ്യുന്നതിൽ വിചാരങ്ങൾക്കുപോലും മൂന്നിലൊന്നേ സാമർത്ഥ്യമുള്ളു; മൂന്നിൽ രണ്ടുഭാഗവും പുരുഷപ്രഭാവമാണ്." അതായതു്, ആത്മനിഷ്ഠമായ അവന്റെ വ്യക്തിപ്രഭാവമാണ് പ്രവർത്തിക്കുന്നതെന്നു സാരം. നേതാക്കന്മാരുടെ ചിന്തകളും ഉപദേശവാണികളുമല്ല, പ്രത്യുത അവരുടെ വ്യക്തിമഹത്വമാണ്, ഇത്രമാത്രം പ്രവേിച്ചിട്ടുള്ളതെന്നു് ചരിത്രം തെളിയിക്കുന്നു. "അവരുടെ ചിന്താഫലമായി ലോകത്തിൽ ഇന്നേവരെ ഉണ്ടായിട്ടുള്ള യഥാർത്ഥചിന്തകൾ, നൂതനവും സാർത്ഥവുമായ ആശയങ്ങൾ, ഒരു പിടിയേ ഉള്ളു." (ശേഷിച്ച ബൃഹത്തായ തത്വജ്ഞാനസാഹിത്യങ്ങളെല്ലാം ആ ചിന്തകളുടെ വ്യാഖ്യാനങ്ങളോ വിശദീകരണങ്ങളോ ആയി മററുള്ളവർ രചിച്ചിട്ടുവയത്രേ). ആകയാൽ എല്ലാത്തരം വിദ്യാഭ്യാസത്തിന്റെയും ശിക്ഷണസമ്പ്രദായത്തിന്റെയും ലക്ഷ്യം പുരുഷവിധാനം (Man-making; മനുഷ്യന്റെ ആത്മനിഷ്ഠമായ പ്രഭാവത്തെ ആവിഷ്കരിക്കൽ) ആയിരിക്കണം. അങ്ങനെ പുരുഷവിധായകമാംവണ്ണം സുശിക്ഷിതനായ ഒരുവനു് യഥേഷ്ടം എന്തും സാധിക്കാം.

പ്രാചീനഭാരതത്തിലെ വിദ്യാഭ്യാസരീതി—യോഗം.

പ്രാചീനഭാരതത്തിൽ, മനുഷ്യന്റെ ആത്മനിഷ്ഠമായ പ്രഭാവത്തെ ആവിഷ്കരിക്കുന്നതിന്നു് സാധകങ്ങളായ മാർഗ്ഗങ്ങൾ ഏതെല്ലാമെന്നു കണ്ടുപിടിക്കാനുള്ള ശ്രമം നടന്നിട്ടുണ്ട്. ഈ സാധനകളെ, അതായതു് ധർമ്മങ്ങളെ, യഥാവിധി അനുഷ്ഠിച്ചാൽ ഏതൊരുവനും തന്റെ പൌരുഷത്തെ ആവിഷ്കരിച്ചു് സമ്പന്നമാക്കാൻ കഴിയുമെന്നു് യോഗശാസ്ത്രം സിദ്ധാന്തിക്കുന്നു. അതിലെ അനുഷ്ഠാനപദ്ധതിയാണ് വിദ്യാഭ്യാസത്തിന്റെ മർമ്മം. അതു് സാർവലൌകികമായി അഭ്യസിക്കപ്പെടാവുന്നതുമാണ്.

ഭൌതികശാസ്ത്രങ്ങളിൽ ഓരോന്നിനും അതാതിന്റേതായ അഭ്യാസമാർഗ്ഗങ്ങൾ ഉള്ളതുപോലെ ധർമ്മശാസ്ത്രങ്ങൾക്കും സ്വകീയമായ അഭ്യാസമാർഗ്ഗങ്ങളുണ്ട്. ധർമ്മത്തിന്റെ, അതായതു് മതത്തിന്റെ, പരമലക്ഷ്യം പ്രാപിക്കാനുള്ള അനുഷ്ഠാനപദ്ധതിയെ 'യോഗം' എന്നു് ഭാരതീയദർശനങ്ങളിൽ പറയുന്നു. അതായതു്, പുരുഷപ്രഭാവത്തെ ആവിഷ്കരിച്ചു സമ്പന്നമാക്കുന്ന ധർമ്മാചരണം, അഥവാ മതാനുഷ്ഠാനം തന്നെ 'യോഗം'. യുജ്—ഏകീഭവിക്കുക, കൂട്ടിയിണക്കുക— എന്ന സംസ്കൃതധാതുവിൽ നിന്നാണ് 'യോഗ'ശബ്ദത്തിന്റെ വ്യുത്പത്തി. നമ്മുടെ പരമാർത്ഥസത്തയായ ഈശ്വരനുമായി നമ്മെ ഏകീഭവിപ്പിക്കുകയാണ് യോഗലക്ഷ്യം. മനുഷ്യസ്വഭാവത്തിലുള്ള വൈവിദ്ധ്യവും രുചിഭേദവുമനുസരിച്ചു് യോഗത്തിന്റെ അഭ്യാസമാർഗ്ഗങ്ങളെ പലതായി തിരിച്ചിരിക്കുന്നു. അവ സാമാന്യേന നാലെണ്ണമാണ്.

1. കർമ്മയോഗം: ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യപ്പെടുന്ന നിസ്സ്വാർത്ഥകർമ്മം. ഈ യോഗമാർഗ്ഗത്തിൽ കൂടി മനുഷ്യൻ തന്റെ ദിവ്യമായ ആത്മസ്വരൂപത്തെ സാക്ഷാത്കരിക്കുന്നു.

2. ഭക്തിയോഗം: ഈശ്വരന്റെ ഏതെങ്കിലും സഗുണഭാവത്തിൽ പ്രേമരൂപമായ ഭക്തി ഈ യോഗവും ആത്മസാക്ഷാത്കാരത്തിനു് സാധനമാണു്.

3. രാജയോഗം: ആത്മസാക്ഷാത്കാരത്തിനു് യോഗ്യമാംവണ്ണം മനസ്സിനെ ശുദ്ധവും ഏകാഗ്രവുമാക്കുന്ന യമനിയമാദ്യഭ്യാസം.

4. ജ്ഞാനയോഗം: നിത്യാഹിത്യങ്ങളെ വിവേചിച്ചു് നിത്യമായ ആത്മസ്വരൂപമാണു് താൻ, എന്നു് സാക്ഷാത്കരിക്കുന്ന തത്വവിചാരമാർഗ്ഗം.

ഈശ്വരനാകുന്ന ഏകകേന്ദ്രത്തിലേക്കു് നമ്മെ നയിക്കുന്ന ഭിന്നമാർഗ്ഗങ്ങളത്രേ ഈ യോഗങ്ങളെല്ലാം. ഇവയൊന്നും അന്യോന്യവിരുദ്ധമല്ല. ആദരപൂർവ്വം സ്ഥിരനിഷ്ഠയോടുകൂടി ഇതിലേതൊരു മാർഗ്ഗം അവലംബിച്ചാലും ലക്ഷ്യം പ്രാപിക്കാം. അഭ്യാസത്തിലാണു് വിജയരഹസ്യം. ആത്മസാക്ഷാത്കാരത്തിനു വേണ്ടി ഏതു യോഗം വഴിക്കായാലും നിരന്തരം യത്നിക്കുന്ന സാധകൻ മൂന്നു പടവുകൾ അവശ്യം കടന്നുപോകണം: ആദ്യം ശ്രവണം, പിന്നെ മനനം, മൂന്നാമതു് അഭ്യാസം. ജ്ഞാനം സമ്പാദിക്കാൻ ആദ്യം അതേപ്പററി കേൾക്കണം. കേട്ടതെല്ലാം ഉടനടി മനസ്സിൽ തെളിഞ്ഞെന്നുവരില്ല. അപ്പോൾ, വീണ്ടും വീണ്ടും കേട്ടു് ചിന്തിച്ചു് മനസ്സിൽ ദൃഢമായി ഉറപ്പിക്കണം. ഇതാണു് മനനം. വാസ്തവത്തിൽ, ഒരുവനെ പഠിപ്പിക്കാൻ മററാർക്കും കഴിവില്ല; ഓരോരുത്തർക്കും അവനവൻതന്നെയാണു് ഗുരു. ഹൃദിസ്ഥനായ ആ ഗുരുവിനെ ഉണർത്തി, ആ ഉണർച്ചയാൽ അനുഗൃഹീതമായ കരണങ്ങളുടെ വ്യാപാരംകൊണ്ടു് വസ്തുതകളെ ഗ്രഹിക്കുവാൻ സഹായിക്കുക മാത്രമാണു് ബാഹ്യഗുരു ചെയ്യുന്നതു്. അപ്പോൾ ശിഷ്യൻ സ്വകീയമായ നിരീക്ഷണസാമർത്ഥ്യംകൊണ്ടും മനനംകൊണ്ടും ജ്ഞാനസമ്പന്നനായി ഭവിക്കുന്നുവെന്നാണു് യോഗശാസ്ത്രസിദ്ധാന്തം. ഇതിനെ അവലംബിച്ചുകൊണ്ടാണു് പ്രാചീനഭാരതത്തിലെ യോഗാചാര്യന്മാർ പുരുഷവിധായകമായ വിദ്യാഭ്യാസത്തിൽ ശിക്ഷണം നല്കിയിരുന്നതു്.

## പുരുഷവിധായകമായ ശിക്ഷണം.

ജീവനെയാണു് പുരുഷശബ്ദംകൊണ്ടു വിവക്ഷിക്കുന്നതു്. ഓരോ ജീവനും സ്വഭാവേന ദിവ്യമാണു്, സച്ചിദാനന്ദസ്വരൂപമാണു്. സർവ്വൈശ്വര്യങ്ങളും, സർവ്വശക്തികളും ഓരോ പുരുഷനും ആത്മസിദ്ധമാണു്. ഇതാണു് മനുഷ്യന്റെ ആത്മപ്രഭാവം, പുരുഷത്വം. പൌരുഷമായ ഈ പരിപൂർണ്ണതയെ ആവിഷ്കരിക്കുന്നതിനെയാണു് പുരുഷവിധാനം എന്നു പറഞ്ഞതു്. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം അതായിരിക്കേ, തദ്ദീപകമായ ശിക്ഷണങ്ങളെല്ലാം അതിനു സാധകമാകണം എന്നു് സ്പഷ്ടമാണു്, എന്നാൽ, ഇന്നത്തെ ശിക്ഷണരീതി ഈ ലക്ഷ്യപ്രാപ്തിക്കു് സാധകങ്ങളല്ലതന്നെ. ബാധകാത്മകമായ അതിന്റെ ദോഷവശങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു വിവേകാനന്ദസ്വാമികൾ പറയുന്നു, "നിങ്ങളുടെ തലച്ചോറിൽ കുത്തിനിറച്ചു് ആയുഷ്കാലം മുഴുവൻ ദഹിക്കാതെ കിടന്നു് ഉപദ്രവമുണ്ടാക്കുന്ന കുറെ വൃത്താന്തങ്ങളെ സംഗ്രഹിക്കുന്നതല്ല വിദ്യാഭ്യാസം. വൃത്താന്തഗ്രഹണവും വിദ്യാഭ്യാസവും ഒന്നാണെങ്കിൽ ഗ്രന്ഥശാലകൾ മഹാവിദ്വാന്മാരും വിജ്ഞാനകോശങ്ങൾ ഋഷികളുമാണെന്നു പറയണം.........സാമാന്യജനങ്ങളെ ജീവിതായോധനത്തിനു് സന്നദ്ധരാക്കാൻ സഹായിക്കാത്ത വിദ്യാഭ്യാസം, സ്വഭാവദാർഢ്യവും ലോകസേവനബുദ്ധിയും സിംഹപരാക്രമവും കൈവരുത്താത്ത വിദ്യാഭ്യാസം,—അതു് ആ പേരിനു് എങ്ങനെ അർഹമാകും?" അതുകൊണ്ടു് സ്വാമിജി ദൃഢസ്വരത്തിൽ അനുശാസിക്കുന്നു, "സ്വഭാവത്തെ ദൃഢീകരിക്കുന്നതും, മനോബലം വർദ്ധിപ്പിക്കുന്നതും, ബുദ്ധിയെ വികസിപ്പിക്കുന്നതും മനുഷ്യനെ സ്വാശ്രയശീലനാക്കാൻ സഹായിക്കുന്നതുമായ വിദ്യാഭ്യാസമാണു് നമുക്കാവശ്യം....

........എല്ലാ വിദ്യാഭ്യാസരീതികളുടേയും, എല്ലാ ശിക്ഷണസമ്പ്രദായങ്ങളുടേയും, ലക്ഷ്യം പുരുഷവിധാനമായിരിക്കണം.........എല്ലാത്തരം ശിക്ഷണങ്ങളുടേയും പരമലക്ഷ്യം മനുഷ്യനെ വളർത്തിയെടുക്കുകയാണ്. ........ഏതൊരഭ്യാസത്താൽ ഇച്ഛാശക്തിയുടെ പ്രവാഹവും അഭിവ്യക്തിയും സംയതങ്ങളായിട്ട് സാഫല്യത്തെ പ്രാപിക്കുമോ അതത്രേ വിദ്യാഭ്യാസം.... ....ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള സിരാബന്ധങ്ങളുമാണ് നമ്മുടെ നാടിന്നാവശ്യം; അപ്രതിരോധ്യമായ ഇച്ഛാശക്തി, വിശ്വത്തിന്റെ നിഗൂഢരഹസ്യങ്ങളിലേക്കു ചുഴിഞ്ഞിറങ്ങിച്ചെല്ലുവാൻ കെല്പുള്ള ഇച്ഛാശക്തി ആഴിയുടെ അടിത്തട്ടിലേക്കു ഇറങ്ങിച്ചെന്നു്, മരണത്തെ അഭിമുഖീകരിച്ചുപോലും പിന്തിരിയാതെ ഏതുവിധവും കാര്യം സാധിക്കുന്ന ഇച്ഛാശക്തി,—അതാണ് നമുക്കു വേണ്ടതു്........പുരുഷവിധാനത്തിനുതകുന്ന മതമാണ് നമുക്കു വേണ്ടതു്....സർവഥാ പുരുഷവിധാനത്തിനുതകുന്ന വിദ്യാഭ്യാസമാണ് നമുക്കു വേണ്ടതു്.”

(തുടരും)

## ധർമ്മം.

(മാർച്ചിൽനിന്നു തുടർച്ച.)

ഇവിടെ ഈശ്വരവിശ്വാസികൾക്കു സ്വീകാര്യമായ ചില യുക്തികൾ പ്രസ്താവിക്കുന്നതു് അസ്ഥാനത്തിലല്ല. ലോകത്തിൽ പ്രാണികളുടെ പ്രവൃത്തി ഒരുപോലെ ഇരുന്നാലും ഫലം വിഭിന്നമായിക്കാണുന്നു. ഇതു പ്രകൃതിയുടെ പരിണാമഫലമാണെന്നു പറയാം. വെളിച്ചമില്ലാതെ ഇരുട്ടും ഇരുട്ടില്ലാതെ വെളിച്ചവും അനുഭവഗമ്യമല്ല. അതുപോലെതന്നെ സ്ഥിതിയില്ലാതെ ഗതിയും ഗതിയില്ലാതെ സ്ഥിതിയും ദുരൂഹമാണ്. അതുകൊണ്ടു് പരിണാമസ്വഭാവമുള്ള പ്രകൃതിയും പരിണാമം കൂടാതെയുള്ള ഒരു പ്രളയാവസ്ഥയും സ്വീകരിക്കാതെ തരമില്ല. മരണം പ്രകൃതിഃ ശരീരിണാം വികൃതിർജീവിതമുച്യതേ. എന്ന കാളിദാസസൂക്തി ഈ തത്വത്തെയാണു പ്രകാശിപ്പിക്കുന്നതു്. അങ്ങിനെ ജഗദുപാദാനമായ പ്രകൃതിക്കു വികൃതിയും ലയവുമുണ്ടു്. പ്രളയാവസ്ഥയിൽനിന്നും അതായതു് ചേഷ്ടാഹീനമായ നിദ്രാതുല്യമായ സ്ഥിതിയിൽനിന്നും സർവത്ര സർവ്വദാ പരിണാമശാലിയായ വിശ്വപ്രപഞ്ചമായി ജഡപ്രകൃതി പരിണമിക്കുന്നതു് ചേതനനായ സർവ്വാധീശ്വരന്റെ അധികരണത്താലാണ്. പ്രകൃതി പരിണമിച്ചില്ലെങ്കിൽ ജഗത്തിൽ വൈചിത്ര്യമില്ല. സർവ്വജ്ഞനായ ഈശ്വരൻ അധിഷ്ഠാതാവാകാത്ത പക്ഷം വിചിത്രജഗത്തു് നിർമ്മിതമാകയില്ല. അതെങ്ങിനെയെന്നു് ഈ ഉദാഹരണം വെളിവാക്കും. ബുദ്ധിമാനായ ശില്പിയില്ലെങ്കിൽ വല്ല ദിക്കിലും കിടന്ന കല്ലും മരവും വീടാകയില്ല. കല്ലിനും മരത്തിനും പുറമേയാണല്ലോ ശില്പി. ഈശ്വരൻ പ്രകൃതിയിൽ അന്തര്യാമിയാണ് എന്നുള്ള ഭേദം ഓർത്താൽ മതി. അന്തര്യാമിയുടെ സത്തയാണ് ജഗത്തിന്റെ സത്ത. എൺപതടി ഉയരത്തിൽ തെങ്ങിന്റെ തുഞ്ചത്തിൽ തൂങ്ങുന്ന ഇളനീരിനകത്തു മൂന്നാഴി അമൃതതുല്യമായ സ്വച്ഛജലമുളവാക്കുന്നതു് ഈശ്വരേച്ഛയല്ലേ? ഈശ്വരാനധിഷ്ഠിതമായ പ്രകൃതി സ്വതേ പരിണമിക്കുമെങ്കിൽ പ്രളയം കഴിഞ്ഞു് സൃഷ്ടി ഉണ്ടാകാൻ ഈശ്വരൻ വേണ്ടാ. സന്തതപരിണാമശാലിയാണ് പ്രകൃതിയെന്നു് നാം കാണുന്നു. അപ്പോൾ പ്രളയമേ ഉണ്ടാകയില്ല. നഷ്ടചേഷ്ടമായ അവസ്ഥയേയില്ല. അതു് യുക്തി സംഗതമല്ലെന്നു ആദ്യമേ പറഞ്ഞു. എന്തെന്നാൽ ഗതിയുണ്ടെങ്കിൽ സ്ഥിതിയുമുണ്ടു്. ഈശ്വരൻ വിധാതാവല്ലാ എന്നു പറയുന്നതായാൽ സംസാരസാഗരത്തിൽ ഉഴലുന്ന ജീവികൾക്കു സ്വേച്ഛാപോലെ തങ്ങൾക്കു് അനിഷ്ടമായവയെ എല്ലാം പരിഹരിച്ചു് ഇഷ്ടമായതു് മാത്രം വരിക്കാമെന്നു പ്രയാസം. അപ്പോൾ പ്രപഞ്ച

ത്തിൽ ഉച്ചനീചഭാവമേ ഉണ്ടാകയില്ല. ആർക്കും ദുഃഖത്തിനും കാരണമില്ല. ദുഃഖഹീനമായ അവസ്ഥ സ്വേച്ഛപോലെ വരിക്കാമെങ്കിൽ ആരെങ്കിലും ദുഃഖം സ്വേച്ഛയാ തേടുമോ? ഈ യുക്തിപ്രകാരം പ്രപഞ്ചം ഭഗവല്ലീലയാണെന്നു് സ്വീകരിക്കുന്ന പക്ഷം ഈശ്വരാധിഷ്ഠിതമായ പ്രകൃതി ചിലപ്പോൾ സൃഷ്ടി അവസ്ഥയിലും ചില സമയം പ്രലയാവസ്ഥയിലും നിലകൊള്ളുന്നുവെന്നും പ്രാണികൾ പുണ്യപാപകർമ്മങ്ങൾ ചെയ്യുന്നതിനു സ്വേച്ഛക്കൂടാതെതന്നെ പ്രേരിതരാകുന്നു എന്നും അതിനായി പുതിയ ജന്മം സ്വീകരിക്കുന്നു എന്നും പുണ്യപ്രേരകമായ ഭഗവച്ഛാസനത്തെ ബോധിപ്പിക്കുന്ന വേദശാസ്ത്രാദികൾ ഉളവാകുന്നു എന്നും അധ്യക്ഷനും അനുമന്താവും മാത്രമായ സർവ്വേശ്വരനു് കർമ്മാനുരൂപം ഫലഭോഗം ചെയ്യുന്ന പ്രാണികളിൽ വൈഷമ്യവും നൈർഘൃണ്യവുമുളവാക്കുന്നില്ലെന്നും പ്രതിപാദിക്കാൻ കഴിയും. ഈവിധമാണു് ഭഗവാൻ നിത്യസിദ്ധമായ ധർമ്മമായിത്തീരുന്നതു്.

ഭഗവൽപ്രാപ്തിക്കു ഭഗവാൻ തന്നെയാണു് ജീവനു് മുഖ്യസഹായം. വെള്ളമുണ്ടായിരിക്കുക എന്നതു തന്നെയാണു് ദാഹപരിഹാരത്തിനു മാർഗ്ഗം. കിണററിൽനിന്നും പാത്രത്തിലാക്കി കയ്യിലെടുക്കുക എന്നതു് കുടിക്കാൻ ഇച്ഛിക്കുന്നവൻ സാധിക്കേണ്ട കാര്യം അഥവാ ഉപായമാണു് ഇങ്ങിനെ സാധ്യധർമ്മം സ്വപ്രയത്നത്തെ മുഖ്യമായി അവലംബിക്കുന്നു. ഈ സാധ്യധർമ്മത്തെയാണു് ഏറിയകൂറും ശാസ്ത്രങ്ങൾ ബോധിപ്പിക്കുന്നതു്. അതു് അനുഷ്ഠാനത്തെ അപേക്ഷിച്ചിരിക്കുന്നു. അധികാരം ആസ്പദമാക്കിയേ അനുഷ്ഠാനം നിർവ്വഹിക്കാൻ കഴിയൂ. അർത്ഥിത്വവും സാമർത്ഥ്യവും ഇതരകാരണങ്ങളാൽ ഒഴിവാക്കപ്പെടായ്കയുമാണു് അധികാരമെന്നു് മുൻപു് വിവരിച്ചു് വിശൃംഖലജനസമൂഹത്തിനു് ശ്രേയസ്കരമല്ല. ധർമ്മത്തിന്റെ പ്രയോജനം ധാരണം അല്ലെങ്കിൽ പരസ്പരാന്വയം ഉണ്ടാക്കുകയാണെന്നു നിർദ്ദേശിച്ചു. ഇവിടെ ധർമ്മമാർഗ്ഗത്തിൽ പ്രവൃത്തി എന്നും നിവൃത്തി എന്നും രണ്ടു പടികളുണ്ടെന്നുമുള്ളതു വിസ്മരിക്കാൻ പാടില്ല. പ്രവൃത്തിധർമ്മം ജനസമുദായത്തെ ഏകസൂത്രഗ്രഥിതമാക്കുന്നതിനു് സഹായിക്കുന്നു. നിവൃത്തിധർമ്മം മോക്ഷഹേതുവായിത്തീരുന്നു. മോക്ഷം സമൂഹത്തിനു പൊതുവായ ലക്ഷ്യമല്ല. പരിപക്വമായ ചില വ്യക്തികളുടെ ആദർശംമാത്രമാണതു്. ബഹുകോടിജനങ്ങൾ പ്രവൃത്തിനിരതന്മാരാണു്. അർത്ഥകാമങ്ങളാണു് അവരുടെ ലക്ഷ്യം. യന്യദാത്മന അനാചീചേരത് തത് പരസ്യാപി ചിന്തയേത്—താൻതേടുന്നതു് അന്യർക്കും വേണ്ടതാണ് എന്ന ബോധമാണു് സമൂഹചിന്തയുടെ മൂലം. പ്രവൃത്തിധർമ്മം—സമൂഹത്തിന്റെ മദ്ധ്യമത്തിൽക്കൂടിയേ ഫലവത്താകൂ. അതു് ഏകാന്തത്തിലനുഷ്ഠിക്കാവുന്നതല്ല. പ്രവൃത്തിനിഷ്ഠകൊണ്ടു പരിപക്വത വന്നവനേ നിവൃത്തനാകാനധികാരമുള്ളു. അർത്ഥകാമങ്ങൾ ആദ്യവും മോക്ഷം ഒടുവിൽ മാത്രം വിരളമായും സ്ഥാനം കാണുന്നതു് അതുകൊണ്ടാണു്. പരസ്പരഹിതൈഷിത്വം കൂടാതെ പ്രവൃത്തി നടക്കുകയില്ല. വ്യക്തിയുടെ സുഖം സമഷ്ടിഹിതത്തെ ആശ്രയിച്ചാണിരിക്കുന്നതു്. അതുപോലെ സമഷ്ടിയുടെ ഉൽക്കർഷം വ്യഷ്ടിയുടെ ഗുണത്തെ ആശ്രയിച്ചും ആണു് ഇരിക്കുന്നതു്.

ഈ സംഗതി വ്യാകരണശാസ്ത്രപ്രകാരമുള്ള വാക്യരചനയുടെ രീതിയെ ഉദാഹരണമാക്കി കുറേക്കൂടി വ്യക്തമാക്കാം. വിവക്ഷിച്ച അർത്ഥം പൂർത്തിയായി പ്രകാശിപ്പിക്കുന്നതിനായി ചേർത്തിട്ടുള്ള പദങ്ങളുടെ സമൂഹമാണല്ലോ വാക്യം. കർത്താവു് ക്രിയ കർമ്മം വിശേഷണം മുതലായ ഉദ്യോഗങ്ങൾ വഹിക്കുന്ന പദങ്ങളാണു് വാക്യത്തിന്റെ ഘടകങ്ങൾ. ചില ഭാഷകളിൽ പദങ്ങൾക്കു് ജന്മസിദ്ധമായ ഉദ്യോഗമുണ്ടു്. മററു ചില ഭാഷകളിൽ വാക്യത്തിലെ നില അനുസരിച്ചു് ഉദ്യോഗം മാറുന്നു. അതുകൊണ്ടു ജന്മനാ നാമമെന്നും ക്രിയയെന്നും വിശേഷണമെന്നും മററും പേരു പതിച്ചിരിക്കുന്ന പദങ്ങൾ ഇംഗ്ലീഷുപോലെയുള്ള ഭാഷകളിൽ കുറവാണു്. ഇംഗ്ലീഷിൽ ഒരേ രൂപത്തിൽ നിന്നുകൊണ്ടുതന്നെ സ്ഥാനത്തിനു് അനുഗുണമായ പല പ്രവൃത്തിയെടുക്കുന്ന പദങ്ങളുണ്ടു്. ഉൽപത്തിയിൽതന്നെ നാമം ക്രിയ വിശേഷണം എന്നീവിധം ജാതി തിരിക്കപ്പെട്ടിട്ടുള്ളവയും അതാതു പ്രവൃത്തി ചെ

ണ്ണവയുമായ പദങ്ങൾ സംസ്കൃതത്തിലുണ്ട്. അവക്ക വേറെ വേറെ വേഷമുള്ളതായിക്കാണാം. ഇതുപോലെ ജന്മനാനിശ്ചയിച്ച ധർമ്മങ്ങളും സ്ഥാനംപോലെ വന്നുചേരുന്ന ധർമ്മങ്ങളും ഉദാഹരണമായി സമുദായ ഘടകങ്ങളായ വ്യക്തികളിൽ കാണാൻ കഴിയും. ഒരു സൂചിയുടെ മുഖത്തു് ലക്ഷം ദൈവദൂതന്മാർക്ക് ഒന്നിച്ചു നൃത്തം ചെയ്യാൻ കഴിഞ്ഞാലും ഒരേ ഇരിപ്പിടത്തിലിരുന്നു ഒരേ സമയം പത്തുപേൾക്ക ഒരേ ജോലി ചെയ്യാൻ സാധ്യമല്ല. ഒരു വാചകത്തിൽ കർത്തൃപദം നേതാവാകാതെ തരമില്ല. അടുത്തു ക്രിയാപദത്തിനു പ്രധാനമന്ത്രിസ്ഥാനമേ ലഭിക്കു. മററുള്ള പദങ്ങൾക്ക മററു രാജ്യാംഗങ്ങളുടെ സ്ഥാനം തീർച്ചയായുമുണ്ട്. ചിലപ്പോൾ ഒരു വാക്യത്തിലെ നാമമോ വിശേഷണമോ മറെറാന്നിൽ ക്രിയയോ നാമമോ ആയി പണിയെടുത്തെന്നു വരാം. ഒരേ സമയം ഒരേ വാക്യത്തിൽ പല പദങ്ങൾ സമപ്രധാനമായാൽ ആ വാക്യം നിരത്ഥകമോ വെറും വികാരസൂചകം മാത്രമോ ആകാതെ തരമില്ല. പദങ്ങളുടെ ഈ പരസ്പരസാപേക്ഷതയേയും വിശേഷ്യവിശേഷണബന്ധത്തേയും ഉച്ചനീചഭാവത്തേയുമാണ് അന്വയമെന്നു പറയുന്നതു്. മനുഷ്യസമൂഹത്തിലും ഈ ഗുണപ്രധാനഭാവം അനിവാര്യമാണ്. വാക്യം നിരത്ഥമാകാതിരിക്കാൻ ഏതുവിധം അന്വയം ആവശ്യമോ അതുപോലെ ജനസമൂഹം സഫലപ്രവൃത്തിയിൽ ഏർപ്പെടുന്നതിനും പരസ്പരാന്വയം ആവശ്യമാണ്. ജനസമുദായത്തിലുള്ള പരസ്പരബന്ധത്തേയും ഓരോ മനുഷ്യരുടേയും സ്ഥാനത്തേയും കർത്തവ്യത്തേയും നിശ്ചയിക്കുന്നതിനുള്ള വഴിയാണ് ധർമ്മം. നിയതമായ സ്ഥിതി ക്രമമില്ലെങ്കിൽ അക്ഷരങ്ങൾ കൂട്ടായി നിന്നു് പദവും, പദങ്ങൾ വരിയായി കൂടി വാക്യവും, വാക്യങ്ങൾ ചേർന്നു് മഹാവാക്യവുമാകയില്ല. കുടുംബം, ഗോത്രം, ഗ്രാമം, രാജ്യം ഇവയെല്ലാം ഇങ്ങനെ പരസ്പരമന്വയിച്ചു് ഉണ്ടായിട്ടുള്ളവയാണ്. ഒരേ വലിപ്പവും ഭാരവുമുള്ള പത്തു ഗോളികൾ അവയ്ക്കു ചേരുന്ന ആഴവും വലിപ്പവുമുള്ള പത്തു കുഴികളുള്ള ഒരു പലകമേൽ യഥാസ്ഥാനം നിരത്താൻ ഒരു മിനിററിൽ സാധിക്കും. പല വലിപ്പവും അകലവുമുള്ള പലതരം ഉണ്ടകളെ ക്രമപ്പെടുത്തി യഥായോഗ്യം യഥാസ്ഥാനം വിവിധമായ പലകക്കുഴികളിൽ നിക്ഷേപിക്കുന്നതിന് വളരെ സമയം വേണം. വൈവിധ്യപൂർണ്ണമായ മനുഷ്യസമുദായത്തിലെ ഓരോ അംഗങ്ങൾക്കും യഥാർഹമോ സമുചിതമോ പ്രായോഗികമോ ആയ കർത്തവ്യവും സ്ഥാനവും പ്രവൃത്തിയും നൽകി ഹാനി കൂടാതെ ഓരോരുത്തരുടേയും ഉൽകർഷവും സമഷ്ടിയുടെ സംരക്ഷണവും സമ്പാദിക്കുന്നതു് ക്ഷിപ്രസാദ്ധ്യമല്ല. അതിനുള്ള ശക്തിയാണ് ധർമ്മം എന്നു പറയുന്നതു്. അതുകൊണ്ടുതന്നെയാണ് ധർമ്മം ജഗൽസ്രഷ്ടാവിൻെറ ശാസനംതന്നെയാണെന്നു് ആസ്തികന്മാർ പ്രശംസിക്കുന്നതു്. മതത്തെത്തന്നെയും ധർമ്മം എന്ന ഒററപദംകൊണ്ടു് കുറിക്കുന്നതും ഈ കാരണത്താലാണ്. ബുദ്ധമതക്കാർ തഥാഗതൻെറ ധാർമ്മിക ചിന്തകളുടേയും പ്രവൃത്തികളുടേയും വീര്യം നിത്യമായ ധർമ്മകായരൂപത്തിൽ എന്നും നിലനില്ക്കുന്നു എന്നു വിശ്വസിക്കുന്നു. ക്രിസ്തുമതവും ഇസ്‌ലാമും—അവയുടെ ദിവ്യഗ്രന്ഥങ്ങളായ ബൈബിളും ഖുറാനും ദൈവികശാസനമാണെന്നും അവ മാനവക്ഷേമത്തിനുള്ള നിത്യശാസനം നൽകുന്നു എന്നും വിശ്വസിക്കുന്നു.

മുൻപറഞ്ഞ മൂന്നു മതങ്ങളെപ്പോലെതന്നെ ഹിന്ദുമതവും നിത്യവും അപൌരുഷേയവുമായ വേദരാശിയെ ധർമ്മമൂലമായിക്കരുതുന്നു. ശ്രേയോമാർഗ്ഗത്തിൽ ഇവയെല്ലാം സ്ഥലവും സമയവും സന്ദർഭവുംപോലെ സാഹായ്യം നൽകാൻ കഴിവുള്ളവയാണ്. ഈ ഖണ്ഡികകളിൽ ഇവക്കെല്ലാം പൊതുവായുള്ള മുഖ്യതത്വങ്ങളെ പണ്ഡിതന്മാരല്ലാത്തവർക്കും ഗ്രഹിക്കത്തക്കവിധം പ്രതിപാദിക്കാനാണ് ശ്രമം. എന്നിരുന്നാലും ഭാരതീയരുടെ പ്രാചീനസംസ്കാരദൃഷ്ടിയിൽ ധർമ്മത്തിൻെറ സ്വരൂപമെന്തെന്നു കുറേക്കൂടി വിസ്തരിക്കുന്നതു് അസ്ഥാനത്തിലല്ല. സിദ്ധധർമ്മമെന്നും സാധ്യധർമ്മമെന്നുമുള്ള വിഭജനത്തെപ്പററി മുൻപു് പ്രസ്താവിച്ചു. ഭഗവാൻതന്നെയാണ് വേദാവിഷ്കരണം മൂലം ധർമ്മപ്രമാപകനായിത്തീർന്നിരിക്കുന്നതെന്നാണ് ഭാഗവതസിദ്ധാന്തം. ധർമ്മമൂലം ഹി ഭഗവാൻ സർവ്വവേദമ

യോ നരഃ എന്ന ഭാഗവതത്തിലെ നാരദവചനം സ്മർത്തവ്യമാണ്. മീമാംസകന്മാർ വേദം അനാദിസിദ്ധമെന്നും അപൌരുഷേയമെന്നും സ്ഥാപിക്കുന്നു. ഈശ്വരൻെറ സർവ്വജ്ഞത്വം വേദത്തിൻെറ മഹത്വത്തിൽ നിന്നുമാണ് അവർ അനുമാനിക്കുന്നത്. ഓരോ കല്പത്തിൻെറയും ആരംഭത്തിൽ മുൻപിലത്തെ കല്പത്തിൽ ഉണ്ടായിരുന്ന സ്മരണകൊണ്ട് സ്രഷ്ടാവായ ഈശ്വരൻ വേദം പ്രകാശിപ്പിച്ചു എന്ന് വേദാന്തികൾ നിഗമനം ചെയ്യുന്നു. നൈയായികന്മാരാകട്ടെ സർവ്വജ്ഞനായ ഈശ്വരൻ നേരിട്ടുതന്നെ വേദം ഉപദേശിച്ചു എന്നു പറയുന്നു. എന്തായാലും വേദത്തിനുള്ള ലോകാതീതമായ വേദപ്രാമാണ്യം ഇവരെല്ലാം സമ്മതിക്കുന്നു. വേദം അനന്തമാണ്. ഇന്ന് അറിവിലുള്ളതിലും അധികം ഭാഗം വേദം ഉൾക്കൊള്ളുന്നുണ്ടെന്ന് അതിൽതന്നെ പ്രതിപാദിച്ചിട്ടുണ്ട്. ധർമ്മനിയമങ്ങളെല്ലാം നിത്യമാണെന്നുള്ള ബോധം വേദത്തിൻെറ നിത്യത്വത്തെ അടിസ്ഥാനമാക്കിയാണിരിക്കുന്നത്. ഇതിഹാസങ്ങളും പുരാണങ്ങളും സ്മൃതികളും മററും വേദത്തിൻെറ പ്രാമാണ്യതയ്ക്ക് വിരുദ്ധമല്ലെങ്കിൽ മാത്രമെ സ്വീകാര്യമാകു. അവ വേദത്തിൻെറ വിശദീകരണം മാത്രമാണ്. ശ്രുതിയും സ്മൃതിയും കൂടാതെ ശിഷ്യാചാരവും ധാർമ്മികനായ ഒരു മനുഷ്യൻെറ മനസ്സാക്ഷിയും ധർമ്മപ്രമാണമായി സ്വീകരിക്കപ്പെട്ടിട്ടുണ്ട്. ജനസമുദായത്തിൽ ദേശകാലങ്ങൾ അനുസരിച്ചുവരുന്ന ആവശ്യങ്ങളെ നിറവേററുന്നതിനും വേദത്തിൻെറ പരമപ്രാമാണ്യത നിലനിറുത്തുന്നതിനും ഈ ഭാവനകൾ എല്ലാം ഉപകരിച്ചിട്ടുണ്ട്.

ഇത്രയും അസാധാരണമായ പ്രാമാണ്യവും അലൌകികമായ സ്ഥാനവും വേദത്തിന് ലഭിച്ചതുകൊണ്ടു ഉണ്ടായിട്ടുള്ള പ്രയോജനം എന്താണ്. പ്രത്യക്ഷമോ അനുമാനമോ കൊണ്ടു സിദ്ധിക്കുന്ന അറിവിനെ ബലപ്പെടുത്താൻ നിത്യമോ അപൗരുഷേയമോ ആയ വേദത്തിൻെറ ആവശ്യമില്ല. കാണുകയും കേൾക്കുകയും മററും ചെയ്യുമ്പോൾതന്നെ അവയെപററിയുള്ള പ്രാമാണ്യം ഉളവാകുന്നതുകൊണ്ട് അവയെപററി വേദം പുതുതായി ഒരു അറിവും നൽകുന്നില്ല. അതുപോലെതന്നെ നിത്യവും ശാരീരകപ്രേരണകൊണ്ട് നാം ചെയ്യുന്ന ആഹാരാദി ക്രിയകൾക്കും വേദവിധിയുടെ ആവശ്യകതയില്ല. പ്രകൃത്യതീതമായ ഒരു പ്രേരണയുടെ ആവശ്യകത പ്രകൃത്യാ നാം അനുഷ്ഠിക്കേണ്ട കൃത്യങ്ങളിൽ ആവശ്യപ്പെടുന്നില്ല. എങ്കിലും വേദത്തിലെ വിധിപ്രകാരം നാം അനുഷ്ഠിക്കേണ്ട കൃത്യങ്ങൾ ലൗകികസാമഗ്രികളെക്കൊണ്ട് ഈ ജീവിതത്തിൽ നിർവ്വഹിക്കേണ്ടവയാണ്. അതുകൊണ്ട് വേദത്തിൻെറ പ്രാമാണികത വെറും ആദ്ധ്യാത്മികകാര്യങ്ങളിൽ മാത്രമല്ല ലോകത്തിൽ അനുഷ്ഠിക്കേണ്ട കാര്യങ്ങളിൽകൂടി തള്ളിനിൽക്കുന്നതായി കാണാൻകഴിയും. ഒരു വേദവിധിപ്രകാരമുള്ള അനുഷ്ഠാനം പ്രത്യക്ഷമായി ഒരു ലൗകികശ്രേയസ്സിന് കാരണമാകുന്നതായി അനുഭവപ്പെട്ടില്ലെങ്കിലും ആ അനുഷ്ഠാനം വേദവിധിപ്രകാരമാണെങ്കിൽ അലൗകികമായ ശ്രേയസ്സിനു നിശ്ചയമായും സാധനമായിതീരുന്നു എന്നുള്ള ബോധം വേദത്തെ പ്രമാണചൂഡാമണിയായി സ്വീകരിക്കുന്നതുകൊണ്ടു മാത്രമേ സിദ്ധിക്കുന്നുള്ളു. വേദത്തിലുള്ള ഈ ശ്രദ്ധ അതിരുകവിഞ്ഞ് പൌരോഹിത്യപ്രാമാണ്യമായി ചില കാലഘട്ടങ്ങളിൽ പരിണമിച്ചിട്ടുണ്ടെങ്കിലും വേദം അലൌകികമായ ശ്രേയസ്സിനുള്ള ഉപകരണമാണെന്ന ബോധം മനുഷ്യനെ പലവിധത്തിലും ഉയർത്തുന്നതിനു കാരണമായിതീർന്നിട്ടുണ്ട്. നീതി, നിയമം, സൽഗുണം, പുണ്യം, കർത്തവ്യം, ഇവ മൂലം ശ്രേയസ്സു സമ്പാദിക്കുന്നതിന് ഉൽസുകനായ മനുഷ്യൻ അനുഷ്ഠാനവും അനനുഷ്ഠാനവും ആചാരപാലനവും ആചാരഹീനതയും മററും തമ്മിലുള്ള ബന്ധം എന്താണെന്ന് ഒരു നിർണ്ണയത്തിൽ എത്തേണ്ട സന്ദർഭം വരുമ്പോൾ എല്ലാം ആപേക്ഷികമാണെന്നു സങ്കല്പിച്ച് മോഹകാലുഷ്യത്തിൽ വീണു ഭ്രമിക്കുന്നതായി നാം കാണുന്നു. നേരേമറിച്ച് ഇന്ന് അനുഷ്ഠിച്ച പ്രവൃത്തിയും ഭാവിയിൽ വരാൻ പോകുന്ന—ശ്രേയോരൂപമായ ഫലവും ഇന്ദ്രിയഗ്രാഹ്യമല്ലാത്ത ഒരു അപൂർവ്വശക്തിയുടെ ഫലമാണെന്നും ആ അപൂർവ്വം അല്ലെങ്കിൽ സംസ്കാരം വിധിപ്രകാരമുള്ള കർമ്മാനുഷ്ഠാനംകൊണ്ട് ഉണ്ടാകുന്ന

ഒരു ഫലമാണെന്നും ഉറപ്പുള്ളവർക്ക് കർത്തവ്യത്തിൽ ഭ്രമം ഉളവാകുന്നില്ല.

ഒരു സൽപ്രവൃത്തി തന്റെ വികാരതൃപ്തിക്കായി ചെയ്യാൻ കഴിയും. തന്റെ അടുത്തുവന്നു നിലവിളിക്കുന്ന പിച്ചക്കാരനു് പൈസാ കൊടുക്കുന്നതു് ഒരു ഉപദ്രവം ആകുന്നതിനോ അയാളുടെ കഷ്ടത മാററാൻ കഴിയുന്ന സഹായം താനും ചെയ്തു എന്ന തൃപ്തി നേടുന്നതിനോ ആയിരിക്കാം. ഈ രണ്ടു് ഉപാധികളും കാലഭേദം, പുരുഷഭേദം, അവസ്ഥാഭേദം ഇവയനുസരിച്ച് പ്രേരണ നൽകുന്നതായും നൽകാതിരിക്കുന്നതായും കാണാം. ലൗകികമായ ഒരു ക്ഷണികതൃപ്തി ധർമ്മക്കാരനെ തന്റെ "ധർമ്മ"പ്രാപ്തിക്കു് ഉപാധി ആക്കുന്നതിനു സഹായിക്കുന്നില്ല. പിച്ചകൊടുക്കുക എന്നുള്ളതു് എനിക്കു വിധിച്ചിട്ടുള്ള ഒരു കൃത്യമാണെന്നും ആ കൃത്യം നിർവ്വഹിച്ചതുകൊണ്ടു് എന്റെ ആത്മാവു് പുണ്യം ആർജ്ജിച്ചിട്ടുണ്ടെന്നും ആ പുണ്യകൃത്യം എന്നിൽ ശ്രേഷ്ഠതയും ശുദ്ധിയും സച്ചരിത്രവും മനോഗുണവും ഉണ്ടാക്കി എന്റെ ഭാവിശ്രേയസ്സിനു കാരണമായിതീർന്നിട്ടുണ്ടെന്നും ഉള്ള വിശ്വാസമാണു് ആ ദാനം ധർമ്മകൃത്യമാക്കിത്തീർത്തതു്. തന്റെ പ്രവൃത്തിയിൽനിന്നുമുണ്ടായ അപൂർവ്വം ആണു് ഇതിനു കാരണമായിത്തീർന്നതു്. നീതിയും ധർമ്മവും തമ്മിലുള്ള വ്യത്യാസം—ഇവിടെയാണു്. ദൃഷ്ടകാരണം കൊണ്ടുമാത്രം നീതി പാലിക്കാം. ധർമ്മാചരണത്തിനു് അദൃഷ്ടമായ കാരണം ആവശ്യമാണു്. ഇവിടെ യുക്തിയെ മാത്രം ആശ്രയിച്ചു് സദാചാരം സാദ്ധ്യമല്ലെന്നു ദിവസവും നമുക്കു കാണാൻ കഴിയും. അഭിപ്രായം പറയാൻ അർഹതയുള്ളവരുടെ തീരുമാനം തന്നെ അത്യന്തം വിഭിന്നങ്ങളായി കാണാൻ കഴിയും. ഉറപ്പായ ഒരു തീരുമാനം പലപ്പോഴും പ്രബലവും ദുർബ്ബലവുമായ യുക്തികളുടെ പോരാട്ടത്തിൽ പെട്ടു കുഴങ്ങിയ കർത്തവ്യമൂഢനോടു പറയാൻ പ്രയാസമാണു്. പ്രതിക്ഷണം ഇളകിമറിഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യന്റെ മനസ്സിൽ പ്രത്യക്ഷയുക്തികളെല്ലാം ഏതും പിടിയുമില്ലാത്ത ഒരു നില സൃഷ്ടിക്കുന്നതു കാണാം. അതുകൊണ്ടാണു് നിത്യമായ ശ്രുതിക്കു സർവ്വപ്രാധാന്യവും അതിന്റെ വിശദീകരണമായ സ്മൃതിക്കും സദാചാരത്തിനും മനസ്സാക്ഷിക്കും ശ്രുത്യനുഗുണമായ പ്രാമാണ്യവും നൽകാൻ കാരണം. ഇങ്ങനെ ഒരു കാലത്തോ ദേശത്തോ ഉള്ള വ്യക്തിയും അനാദികാലം മുതലുള്ള വേദവും ചരിത്രകാലത്തിൽ ഉണ്ടായിട്ടുള്ള അതിന്റെ വിവരണങ്ങളും തമ്മിലുള്ള വിരുദ്ധതയെ മാററി വ്യക്തിപരമല്ലാത്തതും എല്ലാക്കാലത്തും അനായിക്കുന്നതും ആയ സത്യങ്ങളെ അടിസ്ഥാനപ്പെടുത്തി ധർമ്മത്തെ നിലനിറുത്തുന്നതിനുള്ള ശ്രമം നമ്മുടെ പ്രാചീനസംസ്കാരത്തിൽ നിലകൊള്ളുന്നതായി കാണാൻ കഴിയും.

വേദം അജ്ഞാതജ്ഞാപകമാണെന്നു പറഞ്ഞു. സംയതന്മാരും വിനീതന്മാരും ദംഭം ലോഭം മോഹം ഇവയില്ലാത്തവരും വേദതത്വം ഗ്രഹിച്ചിട്ടുള്ളവരുമായ വൃദ്ധന്മാർ പറയുന്നതും വേദംപോലെതന്നെ പ്രമാണമാണു്. ശ്രുതിയും സ്മൃതിയും ആപ്തവാക്യവുംകൊണ്ടു് സിദ്ധിച്ച അറിവും കർത്തവ്യത്തിലേക്കുള്ള പ്രേരണയും ആത്മശ്രേയസ്സിനു കാരണമായ സംസ്കാരം നമ്മിൽ ഉളവാക്കുന്നു. ഈ മാർഗ്ഗങ്ങളിൽക്കൂടി ലഭിച്ചിട്ടുള്ള ഉപദേശങ്ങളുടെയും ആചാരങ്ങളുടെയും അനുഷ്ഠാനം മൂലം ധർമ്മവും പുണ്യവും അവയുടെ ഫലമായ ശ്രേയസ്സും ഉളവാകുന്നു. ഇതാണു വൈദികമതത്തിന്റെ സാരം. സാധാരണമായി നീതി ന്യായങ്ങൾ വിധിക്കുന്നതു് പുറമെയുള്ള പ്രവൃത്തിയെ മാത്രം ആസ്പദമാക്കിയാണു്. തൊണ്ടിയോടുകൂടി കള്ളനെ പിടിച്ചെങ്കിൽ മാത്രമേ മോഷണം തെളിയുകയുള്ളു. ഒരുവനെ കള്ളനാക്കിത്തീർക്കാൻ വേണ്ടി തൊണ്ടിയായി തോന്നാവുന്ന വസ്തുക്കളെ അയാളിൽ കെട്ടിവെച്ചിട്ടു് അയാളെ കള്ളനാണെന്നു കള്ളത്തെളിവുമൂലം പ്രതിപാദിക്കാനും കഴിയും. എന്നാൽ ധർമ്മമാകട്ടെ മനുഷ്യന്റെ ഉദ്ദേശത്തെയാണു് ആദ്യംതന്നെ ചോദ്യം ചെയ്യുന്നതു്. അന്തഃ പ്രച്ഛന്ന പാപാനാം ശാസ്താ വൈവസ്വതോ യമഃ। മഹാപാതകങ്ങളും ഉപപാതകങ്ങളും ചെയ്യാനുള്ള സങ്കല്പംതന്നെ ഒരുവനെ ധർമ്മഭ്രഷ്ടനാക്കിത്തീർക്കുന്നു. അതുപോലെ സ്വധർമ്മപാലനവും

പുണ്യവ്രതപരിശീലനവും ഒരുവനെ ഈശ്വരപ്രീതിക്കു വേണ്ട ആത്മഗുണമുള്ളവനാക്കിത്തീർക്കുന്നു. ഇവിടെ സ്വധർമ്മംഎന്ത് എന്നുള്ളചോദ്യം ഉത്ഭവിക്കുന്നു. വേദം വിധിക്കുന്നതു ധർമ്മവും നിഷേധിക്കുന്നതു അധർമ്മവും എന്നും വിഹിതാനുഷ്ഠാനംകൊണ്ട് ആത്മശ്രേയസ്സിനു സാധനമായ പുണ്യവും പ്രതിഷിദ്ധാചരണംകൊണ്ട് പതനകാരണമായ പാപവും ഉണ്ടാകുന്നു എന്നും ഇവയ്ക്കെല്ലാംഹേതു അനുഷ്ഠേയമായ കൃത്യം വേദംമൂലമാണോ അല്ലയോ–എന്നുള്ളഉപാധിയെ ആശ്രയിച്ചാണ് ഇരിക്കുന്നതെന്നും പറഞ്ഞു കഴിഞ്ഞു. ഇവിടെ വേദമൂലം എന്നു പറഞ്ഞതിൽ വേദത്തെ ആസ്പദമാക്കിയുള്ള സദാചാരവും ഉൾപ്പെടുത്തേണ്ടതായിട്ടുണ്ട്.

മനുഷ്യന്റെ കർത്തവ്യത്തെ ചൂണ്ടിക്കാണിക്കുന്ന ധർമ്മം ജീവിതത്തിൽ ഉടനീളമുള്ള കർമ്മങ്ങളേയും ബന്ധങ്ങളേയും ഉൾപ്പെടുത്തുന്നു. തന്നോടു തന്നെയുള്ള കർത്തവ്യങ്ങളേയും സഹജീവിയോടുള്ള കർത്തവ്യങ്ങളേയും ഇഹലോകം വെടിഞ്ഞ പൂർവ്വികരോടുള്ള കർത്തവ്യങ്ങളേയും ഈശ്വരനോടുള്ള കർത്തവ്യങ്ങളേയും എല്ലാം ധർമ്മം ഉൾക്കൊള്ളുന്നു. ആചാരം, വ്യവഹാരം, പ്രായശ്ചിത്തം, ആശൗചം ഇവയെല്ലാം ധർമ്മത്തിന്റെ പരിധിയിൽ പെടുന്നു. ശിഷ്ടന്മാർ പ്രശംസിക്കുന്ന കൃത്യങ്ങളെല്ലാം സദാചാരം. അവർ അനുമോദിക്കാത്തവ ദുരാചാരവും അനാചാരവും. കുടുംബം വിവാഹം കുലധർമ്മം മുതലായവയെല്ലാം ആചാരത്തിൽ ഉൾപ്പെടുന്നു. സ്ഥാവരവും ജംഗമവുമായുള്ള വസ്തുക്കളെപ്പററിയുള്ള വ്യവസ്ഥ, പൈതൃകസമ്പത്തിന്റെ ദായക്രമം, അധർമ്മപ്രവൃത്തിക്കുള്ള ദണ്ഡം മുതലായവ വ്യവഹാരത്തിൽ ഉൾപ്പെടും. വിധിഹീനമോ പ്രതിഷിദ്ധമോ ആയ പ്രവൃത്തികളുടെ ലഘുത്വവും ഗുരുത്വവും അവയ്ക്കു വിധിച്ചിട്ടുള്ള പ്രായശ്ചിത്തത്തിൽനിന്നും നിശ്ചയിക്കണം. ഇപ്രകാരം ഇന്ന് നീതിന്യായകോടതികളിലും സന്മാർഗ്ഗവ്യവസ്ഥകളിലും കാണുന്ന നിയമങ്ങളിൽ മുഖ്യമായവയെല്ലാം എന്നും മാററം പ്രാപിച്ചുകൊണ്ടിരിക്കുന്ന സമുദായചരിത്രത്തിലെ ഒരു പ്രചോദനം മാത്രമായി കരുതാതെ അതതുകാലത്തെ ജനസമുദായത്തിന്റെ അഭിപ്രായഗതിയെന്നു മാത്രം കരുതാതെ നിത്യവും അഭേദ്യവുമായ ഒരു ലക്ഷണം നൽകി ഓരോ വ്യക്തിക്കും ജനസമുദായത്തിനു മുഴുവനും നിർദ്ദിഷ്ടമായ ലക്ഷ്യവും അതിലെത്തിച്ചേരുന്നതിനു നിർദ്ധാരിതമായ മാർഗ്ഗവും ശാസ്ത്രരൂപവുമായ ധർമ്മപ്രചോദനം നൽകുന്നുണ്ട്.

ആദ്യംതന്നെ സാമാന്യധർമ്മമെന്നും വിശേഷധർമ്മമെന്നും രണ്ടുപ്രകാരത്തിൽ ധർമ്മസ്വരൂപം നിർണ്ണയിക്കാം. സാമാന്യധർമ്മങ്ങൾ പൊതുവിൽ മാനവവർഗ്ഗത്തെ മുഴുവൻ ഏതുകാലത്തു സംബന്ധിക്കുന്നവയാണ്. സാമാന്യധർമ്മങ്ങൾ പാലിക്കാത്തവനു വിശേഷധർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനുള്ള യോഗ്യത ഉണ്ടാകുന്നില്ല. സർവ്വമാനവരും സാമാന്യധർമ്മങ്ങൾ ആദ്യംതന്നെ സ്വധർമ്മമായി പാലിക്കേണ്ടതായിട്ടുണ്ട്. ഒരു വീട്ടിനുള്ളിൽ പ്രവേശിച്ചതിനു ശേഷം മാത്രമാണ് തനിക്കു വേണ്ടി ഏതു മുറിയാണ് സ്വീകാര്യമെന്നു ആലോചിക്കുക. വിശേഷധർമ്മങ്ങൾ ചില മനുഷ്യരെ മാത്രമോ അവൻ ചേർന്ന കൂട്ടത്തേയോ, അവരുടെ അവസ്ഥയേയോ ഗുണത്തേയോ ആശ്രയിച്ചിരിക്കുന്നു. മനുഷ്യൻ എല്ലാം സമന്മാരായി ജനിച്ചിരിക്കുന്നു എന്നുള്ള പ്രത്യക്ഷവിരുദ്ധമായ മുദ്രാവാക്യത്തെ അവലംബിച്ചല്ല സനാതനധർമ്മതത്വങ്ങൾക്ക് പ്രചാരം ലഭിച്ചിട്ടുള്ളത്. ജനതയിൽ ചിലർ വൈദ്യന്മാരും ചിലർ രോഗികളും ചിലർ—സംസ്കരിച്ച് വേഗം ഉയർന്ന നിലയിലേക്കു നയിക്കപ്പെടാവുന്നവരും മററു ചിലർ കാലാന്തരത്തിൽ യോഗ്യമായ പരിശീലനംകൊണ്ടു മാത്രം ഉൽകഷം പ്രാപിപ്പിക്കപ്പെടാവുന്നവരുമാണ്. ചിലർ ജന്മനാതന്നെ ഒപ്പുതാൾപോലെ ഗുണവും അറിവും നൈപുണ്യവും സാമീപ്യംകൊണ്ട് തങ്ങളിലേക്കു ആകഷിക്കുന്ന പ്രകൃതിയുള്ളവരാണ്. മററുചിലർ ഉപ്പുവെള്ളത്തിൽ കിടന്ന കല്ലുപോലെ എത്ര സമയംകൊണ്ടും ഉപ്പു വ്യാപിക്കാത്ത പ്രകൃതിയുള്ളവരാണ്. ഇപ്രകാരമുള്ള തത്വങ്ങൾ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള സനാതനധർമ്മം വിശേഷധർമ്മങ്ങ

ളെ മനുഷ്യന്റെ പ്രകൃതിയും കാലവും ദേശവും അനുസരിച്ചു സ്ഥിരപ്പെടുത്തി സമുദായത്തിൽ മനുഷ്യന്റെ നില നിശ്ചയിക്കുന്ന വർണ്ണധർമ്മവും വില നിശ്ചയിക്കുന്ന ആശ്രമധർമ്മവും വിശേഷധർമ്മങ്ങളാണ്. അതുപോലെതന്നെ വർണ്ണത്തെയും ആശ്രമത്തെയും ആസ്പദമാക്കിയുള്ള വർണ്ണാശ്രമധർമ്മങ്ങളും പ്രജാപാലകൻ യജമാനൻ ഭൃത്യൻ തുടങ്ങിയ ഉപാധികളെ ആസ്പദമാക്കിയുള്ള ഗുണധർമ്മങ്ങളും, ഇവർ ചെയ്യേണ്ടതായിട്ടുള്ള പ്രായശ്ചിത്തം തുടങ്ങിയ നിമിത്തധർമ്മങ്ങളും, എല്ലാം വിശേഷധർമ്മങ്ങളാണ്. വിശേഷധർമ്മങ്ങളുടെ പാലനം മൂലം മനുഷ്യൻ വേഗം ഉന്നതി പ്രാപിക്കുന്നു എന്നു ശാസ്ത്രം ഘോഷിക്കുന്നു. അധികമധികം ഉയർന്ന ക്ലാസ്സുകളിലേക്കു തങ്ങൾ സമ്പാദിച്ച യോഗ്യത മൂലം വിദ്യാർത്ഥികൾക്കു കയറ്റം കിട്ടുന്നതുപോലെ കൂടുതൽ കൂടുതൽ ശ്രേഷ്ഠതയുള്ള ജീവിതം സമ്പാദിക്കുന്നതിനു വർണ്ണധർമ്മങ്ങളും ആശ്രമധർമ്മങ്ങളും സഹായകമായിത്തീരുന്നു. എന്നാൽ ഇവയ്ക്കു ആധാരമായിരിക്കുന്നതു സാമാന്യധർമ്മമായിരിക്കുന്നതിനാൽ ഈ പുസ്തകത്തിൽ അവയെപ്പറ്റിയാണ് അധികം വിസ്തരിക്കുന്നതു. (തുടരും)

സ്വാമി വിമലാനന്ദ.

സപ്തെമ്പർ 1963

# പ്രബുദ്ധകേരളം

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

വിദ്യയാ അമൃതം അശ്നുതേ




കാലടി [എറണാകുളം ഡിസ്ട്രിക്റ്റ്] കേരളം

# PRABUDDHA KERALAM

## ADVERTISEMENT RATES

ORDINARY INNER PAGES

| | FULL PAGE | HALF PAGE | QUARTER PAGE |
|---|---|---|---|
| 12 insertions in 12 months : | Rs. 750 | Rs. 400 | Rs. 275 |
| 6 insertions in 9 months : | Rs. 400 | Rs. 220 | Rs, 150 |
| 3 insertions in 6 months : | Rs. 210 | Rs. 120 | Rs. 80 |
| ONE INSERTION : | Rs. 75 | Rs. 45 | Rs. 30 |

COVER PAGES

| | BACK COVER | | 2ND COVER | | 3RD COVER | |
|---|---|---|---|---|---|---|
| | Full | Half | Full | Half | Full | Half |
| 12 insertions in 12 months: | Rs 2509 | Rs. 1500 | Rs. 2000 | Rs. 1290 | Rs. 1800 | Rs. 950 |
| 6 insertions in 9 months: | Rs. 1400 | Rs. 800 | Rs 1100 | Rs. 650 | Rs. 950 | Rs. 500 |
| 3 insertions in 6 months: | Rs. 725 | Rs. 425 | Rs. 575 | Rs. 350 | Rs. 500 | Rs. 275 |
| ONE INSERTION : | Rs. 250 | Rs. 150 | Rs. 200 | Rs. 125 | Rs. 175 | Rs. 100 |

The above rates are for advertisements in one colour.
25% extra for special position & 30% extra for each additional colour.
The above rates for advertisements are effective from 1st April 1962 and are not applicable to current advertisements booked before that date.

Deadine for Advertisements is 1st of Every Month for the Following Month's Issue.

SPECIAL CASH DISCOUNT FOR PAYMENT OF FULL ADVERTISEMENT CHARGES IN ADVANCE: 5%



# പ്രബുദ്ധകേരളം

വാല്യം 48 | 1963 സപ്തെമ്പർ | ലക്കം 9

## അമൃതവാണി

1. പാഹി പാഹി ഭഗവൻ ഭവഭീതം ദ്വിഷഹൃദ്വിഷയൈഃ പരിഭൂതമ്
നാഥ നാഥ പരമേശ്വര വിഷ്ണോ കൃഷ്ണ കൃഷ്ണ പരമോഹി ഗതിസ്ത്വമ്.

2. കൃഷ്ണ കൃഷ്ണ പരമേശ്വര വിഷ്ണോ പാഹി പാഹി ഭവകർദമമധ്യേ
കാമലോഭമദമത്സരകോപൈർബാധ്യമാനമനിശം കൃപണം മാമ്.

3. ത്വയി ജനാർദ്ദന ഭക്തിരചഞ്ചലായദി ഭവേദഫലപ്രവണാ മമ
അഭിലഷാമ്യപവർഗ്ഗപരാങ്മുഖഃ പുനരപീഹ ശരീരപരിഗ്രഹമ്.

4 സർവ്വാപദാം നിലയമധ്രുവമസ്വതന്ത്രമാസന്നപാതമവിവേകമസാരസംജ്ഞമ്
യാവച്ഛരീരകമിദം ന വിപത്സ്യതേ മേ താവന്നിയോജയ
[വിഭോ കുശലക്രിയാസു.

5. നശ്യതി,യാവദിദം ശരീരം വ്യാധിവൃതം പരമേശ്വര താവത്
ശ്രേയസി ദർശയ മേ ശുഭമാർഗ്ഗം യേന പുനർന ഭവേദ്ഭുവിജന്മ.

6. ഇദമഹം കരുണാമൃതസാഗരം ശശികിശോര ശിരോമണിമർത്ഥയേ
വ്രജതു ജന്മനി ജന്മനി മേ വപുർഭവദുപാസന സാധനതാമിതി

7. അന്ധസ്യമേ ഹൃതവിവേകമഹാധനസ്യ ചോരൈർവിഭോ
[ബലിഭിരിന്ദ്രിയനാമധേയൈഃ
മോഹാന്ധകൂപകുഹരേ വിനിപാതിതസ്യ ദേവേശ ദേഹി
[കൃപണസ്യകരാവലംബമ്.

1. ഭഗവാനേ രക്ഷിക്കണേ സഹിക്കാൻ കഴിയാത്ത സാംസാരികവിഷയങ്ങൾക്ക് കീഴ്പ്പെട്ട് ജനനമരണങ്ങളിൽനിന്നും ഭയപ്പെടുന്ന എന്നെ ഹേ നാഥാ രക്ഷിക്കണമേ. ഹേ നാഥാ, പരമേശ്വരാ, വിഷ്ണോ, കൃഷ്ണാ, അങ്ങുമാത്രമാണ് എനിക്ക് പരമമായ ഗതി.

2. ഹേ കൃഷ്ണാ, സച്ചിദാനന്ദസ്വരൂപാ, പരമേശ്വരാ, സർവ്വവ്യാപകാ, കാമം, ലോഭം, മദം, മത്സരം, കോപം ഇവകൊണ്ട് എപ്പോഴും പീഡിപ്പിക്കപ്പെടുന്നവനും സംസാരമാകുന്ന ചെളിക്കുണ്ടിൽ വീണവനും കൃപണനുമായ എന്നെ രക്ഷിക്കണമേ.

3. അല്ലയോ ജനാർദ്ദനാ, ഇതരഫലങ്ങളെ ആശിക്കാതെ അചലമായ ഭക്തി അങ്ങിൽ എനിക്ക് ഉണ്ടാവുകയാണെങ്കിൽ മോക്ഷംപോലും ആശിക്കാതെ വീണ്ടും ജനിച്ച് ശരീരിയായി വാഴുന്നതിന് ഞാൻ അഭിലഷിക്കുന്നു.

4. തുച്ഛമായ ഈ ശരീരം എല്ലാ ആപത്തുകൾക്കും ഇരിപ്പിടമാണ്. അതു സ്ഥായിയല്ല, സ്വാതന്ത്ര്യവുമില്ല. എപ്പോഴാണു പോകുന്നതെന്നു ശങ്കയ്ക്കിടം കൊടുക്കുകയും ചെയ്യുന്നു. വിവേകത്തിന് ശരീരത്തോടു പറ്റുള്ളിടത്തോളംകാലം സ്ഥാനമില്ല. ഇതിന്റെ പേരുതന്നെ നിസ്സാരമാണെന്നു പറയാം ഈ വിധമുള്ള എന്റെ ശരീരം വിപത്തുകൾക്ക് ഇരയാകുന്നതിനു മുമ്പേതന്നെ അല്ലയോ സർവ്വവ്യാപകാ, മംഗളകർമ്മങ്ങൾ ചെയ്യുന്നതിന് എന്നെ നിയോഗിച്ചാലും.

5. അല്ലയോ പരമേശ്വരാ, എത്രവരെ ഈ ശരീരം നശിക്കുന്നില്ലയോ അതുവരെ പുനർജ്ജന്മത്തിനിട വരാതെ നിത്യമുക്തി ലഭിക്കുന്നതിനുള്ള വഴി എനിക്കു കാട്ടിത്തരണമേ.

6. കരുണക്കടലായ ബാലേന്ദുശേഖരനോട് ഞാൻ ഇതാണ് അർത്ഥിക്കുന്നത്. ഓരോ ജന്മത്തിലും എന്റെ ശരീരം അങ്ങയെ ഉപാസന ചെയ്യുന്നതിനുള്ള ഒരു ഉപകരണമായിത്തീരട്ടെ.

7. ഞാൻ അജ്ഞാനംകൊണ്ട് അന്ധനാണ്. ഇന്ദ്രിയങ്ങളെന്നു പറയുന്ന കൊള്ളക്കാർ വിവേകമാകുന്ന മഹാധനം എന്നിൽനിന്നും തട്ടിപ്പറിച്ചുകൊണ്ടുപോയി. അല്ലയോ വിഭോ, ദേവദേവാ, മോഹമാകുന്ന അന്ധകൂപത്തിൽ തള്ളപ്പെട്ടിരിക്കുന്ന എനിക്ക് കരാവലംബം നൽകണമേ!

—സുഭാഷിതാവലിയിൽനിന്നും.

## ധർമ്മം

(ആഗസ്റ്റിൽനിന്നും തുടർച്ച)

ഒരു മനുഷ്യൻ കായമനോവാക്യങ്ങളെക്കൊണ്ട് നടത്തുന്ന ക്രിയകളെ ധർമ്മയുക്തമാണോ അല്ലയോ എന്നു നിശ്ചയിക്കുന്നതിനുവേണ്ടി മനു, ധർമ്മശാസ്ത്രത്തിൽ കൊടുത്തിരിക്കുന്ന ലക്ഷണങ്ങൾ ധൃതി, ക്ഷമ, ദമം, അസ്തേയം, ശൗചം, ഇന്ദ്രിയനിഗ്രഹം, ഹ്രീ, വിദ്യ, സത്യം, അക്രോധം എന്നിങ്ങനെ പത്താണ്. ഈ പത്തു ധർമ്മലക്ഷണങ്ങൾ കാണാൻ കഴിയാത്തപക്ഷം ഒരു പ്രവൃത്തി ധാർമ്മികമാണെന്നു പറയാൻ പാടില്ല. അനന്തരം മനു ഇവയിൽ ക്ഷമ, ദമം, ശൗചം, ഹ്രീ, വിദ്യ, സത്യം ഇവയോടൊപ്പം തപസ്സ്, സന്തോഷം, ആർജ്ജവം, ശമം, ദയ, ധ്യാനം എന്നിവയെ ചേർത്ത് സങ്കലിതമായ പന്ത്രണ്ട് എണ്ണത്തെ സനാതനധർമ്മമായി ഇഹലോകത്തിലും പരലോകത്തിലും അവ സഫലമാണെന്ന് പ്രത്യേകം പ്രശംസിക്കുന്നു. മനു പറഞ്ഞ ക്ഷമ, ദമം, അസ്തേയം, സത്യം, ശൗചം, ഇന്ദ്രിയനിഗ്രഹം എന്നീ ആറു ഗു

ണങ്ങളോട് അഹിംസ, ദാനം, ദയ എന്നീ മൂന്നു ഗുണങ്ങളെ ചേർത്ത് സർവ്വമനുഷ്യർക്കും ധർമ്മസാധനമായി യാജ്ഞവല്ക്യൻ ഒൻപതു ഗുണങ്ങളെ വിധിച്ചിരിക്കുന്നു. അഹിംസയും ദാനവും യാജ്ഞവല്ക്യൻ വിശേഷിച്ചു ചേർത്തിട്ടുണ്ടെന്നുള്ളത് മഹായോഗിയായ അദ്ദേഹത്തിന്റെ സൂക്ഷ്മദൃഷ്ടിയെ പ്രത്യേകിച്ചും കാണിക്കുന്നു. ഏതുവിധമായാലും ഈ രണ്ടു ഋഷീശ്വരന്മാരാലും വിധിക്കപ്പെട്ടിട്ടുള്ള പതിനേഴ് ഗുണങ്ങൾ മനുഷ്യന് യഥാർത്ഥത്തിലുള്ള മനുഷ്യത്വം നല്കുന്ന ഗുണങ്ങളാകയാൽ മനുഷ്യധർമ്മങ്ങളായി സർവ്വരും പാലിക്കേണ്ടവയാണെന്നാണ് അവരുടെ മതം. സ്വകൃത്യനിർവ്വഹണത്തിൽ തളർച്ചയില്ലാതെ ഫലപ്രാപ്തിവരെ ഉദ്യുക്തനായിരിക്കുന്നതിനുള്ള ശക്തിയാണ് ധൃതിയെന്നു പറയുന്നത്. സുഖദുഃഖങ്ങളെ സഹിക്കുന്നതിനുള്ള മനോഭാവം ക്ഷമ, മനസ്സിനെ അടക്കുക എന്നുള്ളതു ദമം; പരദ്രവ്യത്തിൽ അഭിലാഷമില്ലാതിരിക്കുക അസ്തേയം, ദ്രവ്യശുദ്ധി, മനഃശുദ്ധി, വാക്ശുദ്ധി, കായശുദ്ധി എന്നിവ ശൗചത്തിൽ ഉൾപ്പെടുത്തണം. വിഷയങ്ങളാൽ ആകർഷിക്കപ്പെടുന്ന ഇന്ദ്രിയങ്ങളെ തടഞ്ഞു സ്വധർമ്മം പാലിക്കുക എന്നതു ഇന്ദ്രിയനിഗ്രഹം. ചെയ്യാൻ പാടില്ലാത്ത കാര്യങ്ങളിൽനിന്നു ലജ്ജകൊണ്ട് നിവർത്തിക്കുക, ഹ്രീ, ആത്മതത്വവിചാരമാണ് വിദ്യ, ഹിതകരമായും വസ്തുനിഷ്ഠമായും ഉള്ള സംഭാഷണമാണ് സത്യം; മനു പ്രത്യേകിച്ചും ഊന്നിപ്പറയുന്ന ഒരു ഗുണമാണ് കോപമില്ലായ്മ അല്ലെങ്കിൽ അക്രോധം. കായമനോവാക്യങ്ങളെക്കൊണ്ട് അന്യരെ പീഡിപ്പിക്കാതിരിക്കുക എന്നതു അഹിംസ. തനിക്കു മമത്വമുള്ള വസ്തുക്കളെ അന്യരുടെ സ്വത്താക്കിത്തീർക്കുക എന്നതാണ് ദാനം. എപ്പോഴും സന്തോഷത്തോടുകൂടി അന്യരുടെ മംഗളത്തിനുവേണ്ടിയും ഹിതത്തിനുവേണ്ടിയും പ്രയത്നിക്കുക എന്നതാണ് ദയ. സ്വധർമ്മാനുഷ്ഠാനത്തിനുവേണ്ടി ക്ലേശങ്ങൾ സഹിക്കുന്നതു തപസ്സ്. ലഭിച്ച വിഭവങ്ങളെക്കൊണ്ടുള്ള തൃപ്തി സന്തോഷം. ആർജ്ജവം സമസദർശനം ആണ്. ശമം ചിത്തപ്രശാന്തി. ധ്യാനം എന്നതു മനസ്സിനെ വിഷയങ്ങളിൽനിന്നും പിൻവലിച്ച് ശുഭമായ ഒരു ആശ്രയത്തിൽ നിലനിറുത്തുക എന്നുള്ളതാണ്. ഇപ്രകാരം മനുവും യാജ്ഞവല്ക്യനും സനാതനധർമ്മത്തിന്റെ സ്വരൂപം നിർണ്ണയിക്കുന്നതിനു വളരെ മുമ്പുതന്നെ ഗൗതമൻ സർവ്വഭൂതദയ, ക്ഷാന്തി, അനസൂയ, ശൗചം, അനായാസം, മംഗളം, അകാർപ്പണ്യം, അസ്പൃഹ എന്നു എട്ടു ആത്മഗുണങ്ങളെ വർണ്ണിച്ചിട്ടുണ്ട്. അദ്ദേഹം ദ്വിജാതികൾക്കുള്ള വിശേഷധർമ്മമായ 24 സംസ്കാരങ്ങളെപ്പറ്റി അതായത് ശരീരമനഃശുദ്ധിക്കുവേണ്ടി അനുഷ്ഠിക്കുന്ന ചടങ്ങുകളെ വർണ്ണിച്ചതിന്റെ ശേഷം അവയെല്ലാം ഉണ്ടായാലും ആത്മഗുണം ഇല്ലാത്തപക്ഷം സായുജ്യമോ സാലോക്യമോ ലഭിക്കുകയില്ലെന്നു വിധിച്ചു. അതുകൊണ്ടാണ് വിശേഷധർമ്മങ്ങളുടെ അസ്തിവാരം സാമാന്യധർമ്മമാണെന്നു ആദ്യംതന്നെ പറഞ്ഞതു. ആത്മഗുണങ്ങളുടെ വിവരണം ഇപ്രകാരമാണ്. ദയ, ക്ഷാന്തി, ശൗചം ഇവയുടെ അർത്ഥം ആദ്യം പറഞ്ഞു. ആരിൽനിന്നുമാണോ ധർമ്മാർത്ഥകാമമോക്ഷങ്ങളുടെ സ്വരൂപം, പ്രമാണം, ഉപായം ഇവയെപ്പറ്റിയുള്ള അറിവു ലഭിക്കുന്നതു അവരോട് വിദ്വേഷം ഇല്ലാതിരിക്കുക എന്നുള്ളതാണ് അനസൂയ. ദിവസവും തനിക്കു അത്യന്തം പീഡയുണ്ടാകുന്ന അത്യദ്ധ്വാനങ്ങൾ ചെയ്യാതിരിക്കുക എന്നതാണ് അനായാസം. സജ്ജനങ്ങൾ പ്രശംസിക്കുന്നവയെ അനുഷ്ഠിക്കുകയും നിന്ദിക്കുന്നവയെ അനുഷ്ഠിക്കാതിരിക്കുകയും മംഗളം. താൻ കഷ്ടാവസ്ഥയിൽപെട്ടിരുന്നാലും ഉള്ളതന്യർക്കുംകൂടി ഭാഗിച്ച് അനുഭവിക്കാനുള്ള രുചിയാണ് അകാർപ്പണ്യം. തന്റേതല്ലാത്ത വസ്തുക്കളിൽ കൊതിയില്ലാതിരിക്കുക അസ്പൃഹം.

ധർമ്മത്തിന്റെ പ്രമാണം, ലക്ഷണം അല്ലെങ്കിൽ സ്വരൂപം, ധർമ്മസാധനം എന്നിവയെപ്പറ്റി ശാസ്ത്രീയമായ സംക്ഷിപ്തവിവരണം നൽകി. അതിവിപുലവും മഹാഗഹനവുമായ ഒരു വിഷയമാണ് ധർമ്മവിചാരം. സിദ്ധധർമ്മം, സാദ്ധ്യധർമ്മം, പ്രവൃത്തിധർമ്മം, നിവൃത്തിധർമ്മം, വിശേഷധർമ്മം, സാമാന്യധർമ്മം, ശ്രൗതധർമ്മം, സ്മാർത്തധർമ്മം, വൈഷ്ണവധർമ്മം, ശൈവധർമ്മം, വ്യവഹാരധർമ്മം, ആചാരധർമ്മം, ശൗചധർമ്മം, പ്രായശ്ചിത്തധർമ്മം, വർണ്ണധർമ്മം, ആശ്രമധർമ്മം, ഗുണധർമ്മം, ആപൽധർമ്മം, മോക്ഷ

ധർമ്മം എന്നിങ്ങനെ ധർമ്മത്തിന്റെ വിവിധ മുഖങ്ങളെപ്പററി സാമാന്യമായി വിവരിച്ചു. അവയിൽ പലതിനേയുംപററി ഇനിയും അധികമായി വിവരിക്കുകയും ചെയ്യും—എന്തെന്നാൽ ശ്രേയോമാർഗ്ഗത്തിൽ വെളിച്ചം കാട്ടുന്നതിനുള്ള ഈ വിവരണം ശ്രേയസ്സാധനമായ ധർമ്മത്തെപ്പററി ആദ്യന്തം വർണ്ണിക്കുന്നതു് ആശ്ചര്യമല്ല. അനുക്രമികാസ്വരൂപമായി മുൻകൊടുത്ത ധർമ്മവിശേഷണങ്ങൾതന്നെ ധർമ്മസൂക്ഷ്മങ്ങൾ ഗ്രഹിക്കുന്നതിനു് എത്രമാത്രം ശ്രമകരമാണെന്നു് വെളിവാക്കുന്നു.

ശംഖസ്മൃതിയിൽ ഇങ്ങിനെ ഒരു പദ്യമുണ്ടു്. [അമാർഗേണപ്രവൃത്താനാം വ്യാകുലേന്ദ്രിയ ചേതസാം നിവൃത്തകം ധർമ്മശാസ്ത്രം വ്യാധീനാമിവ ഭേഷജം||] ഇന്ദ്രിയങ്ങളും മനസ്സും കുഴങ്ങി തെററായ വഴിയിൽക്കൂടി നാശമടയുവാൻ പോകുന്നവരെ തടയുന്നതിനുവേണ്ടി വ്യാധിപീഡിതന്മാൎക്കു് ഔഷധംപോലെ ചികിത്സിക്കാൻവേണ്ടി ഉണ്ടാക്കിയിട്ടുള്ളതാണു് ധർമ്മശാസ്ത്രം. ധർമ്മം വെറും ലക്ഷണജ്ഞാനമല്ല. ധർമ്മത്തിന്റെ ജീവൻ ആചരണമാണു്. ആചരണം തന്നോടും സഹജീവികളോടും പ്രകൃത്യതീതമായ ശക്തികളോടും താൻ ചെയ്യേണ്ട കൃത്യങ്ങളെ ആണു് കുറിക്കുന്നതു്. ശ്രൂയതാം ധർമ്മ സർവ്വസ്വം ശ്രുത്വാചാപ്യവധാര്യതാം। ആത്മനഃ പ്രതികൂലാനി പരേഷാം ന സമാചരേൽ|| കേൾക്കു, കേട്ടാൽമാത്രം പോരാ കേട്ടതിനെ മനസ്സിൽ സ്ഥിരമായി ഉറപ്പിക്കുക. ഇതാണു് ധർമ്മസർവ്വസ്വം. തനിക്കു പ്രതികൂലമായിട്ടുള്ള ഏതൊന്നോ അതു് അന്യൎക്കും പ്രതികൂലമാകും എന്നു കരുതി അന്യരോടു പ്രവർത്തിക്കരുതു്. ദേവലന്റെ ഈ വചനത്തിനു് വ്യാഖ്യാനമെന്നപോലെ ശാന്തിപർവ്വത്തിൽ ഇപ്രകാരം പറയുന്നു. പുരുഷൻ തന്നെ ഉപമാനമാക്കി എടുത്തുകൊണ്ടു് അന്യരേയും അളക്കണം. അന്യർ തന്നോടു ചെയ്യരുതെന്നു താൻ ആശിക്കുന്ന കർമ്മം താൻ അന്യരോടും ചെയ്യരുതു്. [യദന്യൈർവിഹിതം നേച്ഛേത് ആത്മനഃ കർമ്മപൂരുഷഃ। നതത് പരേഷു കുർവീതഃ ജാനൻ അപ്രിയം ആത്മനഃ||] പ്രവൃത്തിധർമ്മനിരതനായ പുരുഷൻ ഈ മുദ്രാവാക്യം ജാഗ്രതയോടു പാലിക്കേണ്ടതായുണ്ടു്. ധർമ്മചിന്തയിൽ ഔൽസുക്യമുള്ള ഒരു പുരുഷനു് ആദ്യമായി നേരിടേണ്ടിവരുന്നതു് വിരോധപരിഹാരത്തിനുള്ള മാർഗ്ഗം എന്തെന്ന പ്രശ്നമാണു്. വ്യാസവചനമായ ഈ രണ്ടു ശ്ലോകങ്ങൾ പ്രസിദ്ധമാണു്. [ധർമ്മം യോ ബാധതേ ധർമ്മോ ന സധർമ്മഃ കദാചനഃ। അവിരോധീതു യോ ധർമ്മഃ സ ധർമ്മഃ സത്ഭിരുച്യതേ|| തസ്മാൽ വിരോധേ ധർമ്മസ്യ വിചാര്യ ഗുരു ലാഘവം। യതോ ഭൂയസ്തതോ വിദ്വാൻ കുര്യാത് ധർമ്മവിനിർണ്ണയം||] ഒരു സന്ദർഭത്തിൽ വിധിച്ചിട്ടുള്ള ധർമ്മത്തെ മറെറാരുപാധിയെ ആസ്പദമാക്കി വിധിച്ച ധർമ്മം ബാധിക്കുന്നപക്ഷം ആദ്യത്തെ ധർമ്മം, ധർമ്മമായി കരുതാവുന്നതല്ല. സജ്ജനങ്ങളുടെ നിശ്ചയപ്രകാരം നിർബാധമായ ധർമ്മമേ ധർമ്മമാകൂ. അതുകൊണ്ടു് അറിവുള്ളവൻ പരസ്പരവിരോധിയായ രണ്ടു ധർമ്മങ്ങളുടെ ഗുരുലാഘവം ചിന്തിച്ചു് ഏതാണോ അധികം ശ്രേയസ്കരമായിട്ടുള്ളതു് അതിനെ പാലിക്കണം. വിഭിന്നഗതിയായ ധർമ്മത്തിൽ ഇതികർത്തവ്യതാബുദ്ധി ഉറപ്പിക്കുന്നതിനു് ധർമ്മമർമ്മജ്ഞന്മാരായ ആപ്തപുരുഷന്മാരുടെ സഹായം ഈവിധം അനുപേക്ഷണീയമായിത്തീരും. അതുകൊണ്ടാണു് പൂർവ്വികാചാരത്തിനു് വിലകൊടുക്കാൻ ഇടയായിട്ടുള്ളതു്. ആപ്തപുരുഷൻ ഏതുപ്രകാരമുള്ള ആളായിരിക്കണമെന്നും ഇവിടെ പറയേണ്ട കാര്യമുണ്ടു്. സ്വകർമ്മണ്യഭിയുക്തോ യഃ രാഗദ്വേഷവിവർജ്ജിതഃ। നിർവ്വൈരഃ പൂജിതഃ സത്ഭിരാപ്തോജ്ഞേയഃ സതാദൃശഃ|| ആഗമോഹ്യാപ്തവചനം ആപ്തം ദോഷക്ഷയാദ്വിദുഃ। ക്ഷീണദോഷോഽനൃതം വാക്യം ന ബ്രൂയാത് ഹേത്വസംഭവാത്||

മുൻപറഞ്ഞ സംഗതികളെ ജനങ്ങൾ ഗ്രഹിക്കുന്നതിനും അതനുസരിച്ചു് ആചരിക്കുന്നതിനുംവേണ്ടി ഇതിഹാസപുരാണാദികളിൽ പലതരത്തിലുള്ള വർണ്ണനകൾ കാണാൻ കഴിയും. ഭാഗവതം 7-ാം സ്കന്ധത്തിലെ യുധിഷ്ഠിരനാരദസംവാദം ധർമ്മങ്ങളെപ്പററി ഏതാണ്ടു സമഗ്രമായ ഒരു വർണ്ണനം നല്കുന്നുണ്ടു്. സാധനരൂപമായ ധർമ്മം അനുഷ്ഠിക്കുന്നതു് സാധുധർമ്മ

സ്വരൂപിയായ ഭഗവാനെ പ്രസാദിപ്പിക്കുന്നതിനുള്ള ഏകോപായമാണെന്ന് ആസ്തികൻ വിശ്വസിക്കുന്നു. മോക്ഷപ്രാപ്തിക്ക് വേണ്ടവണ്ണം സ്വധർമ്മപാലനം മാത്രമേ ആവശ്യമുള്ള എന്ന് കൂർമ്മപുരാണം പറയുന്നു. (ന്യായാ ഗതധനം ശാന്തോ ബ്രഹ്മവിദ്യാ പരായണഃ സ്വ ധർമ്മപാലകോ നിത്യം ബ്രഹ്മഭൂയായ കല്പതേ ) പത്മപുരാണത്തിൽ ഏതൊരുവൻെറ ജീവിതം ധർമ്മാചരണത്തിനു വേണ്ടിയും ധർമ്മാചരണം ഭഗവൽപ്രീതിക്കുവേണ്ടിയും രാവും പകലും പുണ്യാർജ്ജനത്തിനുവേണ്ടിയുമാണോ അവനാണ് വൈഷ്ണവൻ എന്നു പറയുന്നു. (ജീവിതം യസ്യ ധർമ്മാർത്ഥം ധർമ്മോഹര്യർത്ഥമേവ ച। അഹോരാത്രാണി പുണ്യാർത്ഥം തം മന്യേ വൈഷ്ണവം ജനം॥) സദാ ധർമ്മാർജ്ജനത്തിനായി പ്രവർത്തിക്കുന്നവൻ പെട്ടെന്നു മരിച്ചുപോയാലും തീർച്ചയായും ധർമ്മഫലം അയാൾക്കു കിട്ടാതെ പോകുന്നില്ല എന്നു വ്യാസൻ ഉറപ്പു പറയുന്നു. (യതമാനഃ സദാ ധർമ്മേ മ്രിയതേ യദി മദ്ധ്യതഃ। പ്രാപ്നോ ന്യേ വഹി തത് സർവ്വം തത്രമേ നാസ്തി സംശയഃ॥) നാരദൻ മനുഷ്യമാത്രാ സാധാരണമായി യുധിഷ്ഠിരന് ഉപദേശിച്ച 30 ധർമ്മലക്ഷണങ്ങൾ ഇവയാണ്. സത്യം, ദയ, തപസ്സ്, ശൗചം, തിതിക്ഷ, സ്വീകാര്യവും വർജ്യവും ആയിട്ടുള്ളവയെ വിവേചിക്കാനുള്ള ശക്തി, ശമം, ദമം, അഹിംസാ, ബ്രഹ്മചര്യം, ലോഭരാഹിത്യത്തെ കാണിക്കുന്ന ത്യാഗം, സ്വാദ്ധ്യായം, ആർജ്ജവം, സന്തോഷം, മഹാന്മാരുടെ ശുശ്രൂഷ, ഗ്രാമ്യഭോഗങ്ങളോടുള്ള വിമുഖത, മനുഷ്യർ ചെയ്യുന്ന നിഷ്ഫലമായ പ്രവൃത്തികളെപ്പററിയുള്ള വിമർശനം, മിതഭാഷണം (മൗനം), ദേഹത്തിൽനിന്നും ഭിന്നമായ ആത്മാവിനെപ്പററിയുള്ള ആലോചന, തൻെറ പക്കലുള്ള ആഹാരാദികളെ ഇതരപ്രാണികൾക്കു യോഗ്യതപോലെ വിഭജിച്ചുകൊടുക്കുന്നതിനുള്ള മനോഭാവം, ഇതരപ്രാണികളേയും വിശേഷിച്ച് മനുഷ്യരേയും തന്നെപ്പോലെയോ ദൈവത്തെപ്പോലെയോ പൂജിക്കാനുള്ളബുദ്ധി, ഭഗവൽഗുണങ്ങളുടെ ശ്രവണം, കീർത്തനം, സ്മരണം, ഭഗവാൻെറഅർച്ചനം, നമസ്കാരം, ദാസ്യം, സഖ്യം, ഭഗവൽ, പാദങ്ങളിൽ ആത്മസമർപ്പണം എന്നിവയാണ്. ഇവിടെ മനുവും യാജ്ഞവല്ക്യനും പറഞ്ഞ സാമാന്യധർമ്മങ്ങളെ ഉൾപ്പെടുത്തിയിട്ടുണ്ടെന്നുമാത്രമല്ല ഭഗവൽഭക്തിരൂപമായ ധർമ്മത്തേയും പ്രത്യേകിച്ച് കാണിച്ചിട്ടുണ്ട്.

വർണ്ണാശ്രമധർമ്മങ്ങൾ മിക്കവാറും ശിഥിലമായിത്തീർന്നിരിക്കുന്ന ഈ കാലഘട്ടത്തിൽ അവയെ വിസ്തരിച്ചതുകൊണ്ട് പ്രയോജനമില്ലെങ്കിലും ധർമ്മത്തിൽനിന്നും ധർമ്മാഭാസത്തെ തിരിച്ചറിയുന്നതിനുവേണ്ടി അവയുടേയും ശാസ്ത്രസമ്മതമായ ലക്ഷണം സംക്ഷിപ്തമായി പറയാം. ബ്രാഹ്മണൻെറ വിശേഷധർമ്മം, അധ്യയനം, അദ്ധ്യാപനം, ആസക്തിയില്ലാത്ത പ്രതിഗ്രഹം എന്നിവയാണ്. ബ്രാഹ്മണൻെറ ശരീരം ലൗകികഭോഗങ്ങൾക്കുവേണ്ടിയല്ലെന്നും ഇഹലോകത്തിൽ ക്ലേശിച്ച തപസ്സനുഷ്ഠിച്ച് പരലോകത്തിൽ അനന്തസുഖം പ്രാപിക്കുന്നതിനുംവേണ്ടിയാണെന്നു മനു പറയുന്നു. ബ്രാഹ്മണനുണ്ടായിരിക്കേണ്ട ഗുണങ്ങളെപ്പററി ശാസ്ത്രങ്ങൾ ഘോഷിക്കുന്നതു് ബ്രാഹ്മണനുനല്കേണ്ട പൂജ്യതയേക്കാൾ ബഹുഗുണമധികമായിട്ടാണ്. ശമം, ദമം, ശൗചം, സന്തോഷം, ക്ഷാന്തി, ആർജ്ജവം ജ്ഞാനം, ദയ, വിഷ്ണുപരത്വം, സത്യം മുതലായ ഗുണങ്ങൾ ഒരു വ്യക്തിയുടെ ബ്രാഹ്മണകുലത്തിലുള്ള ജന്മത്തിൻെറ അഭിവ്യഞ്ജകലക്ഷണങ്ങളാണെന്ന് നാരദൻ പറയുന്നു. ഇതുപോലെതന്നെ ശൗര്യം, വീര്യം, ധൃതി; പ്രാഗത്ഭ്യം, ത്യാഗം, മനോജയം, സഹിഷ്ണുത, ബ്രാഹ്മണാനുകൂല്യം, അനുഗ്രഹം, പാലനം ഇവ ക്ഷത്രിയഗുണങ്ങൾ ആണ്. ഗുരുദേവതാഭക്തി, ധർമ്മാർത്ഥകാമങ്ങൾ പുഷ്ടിപ്പെടുത്തുന്നതിനുള്ള പ്രയത്നം, ആസ്തിക്യം, അർത്ഥാർജ്ജനത്തിനുള്ള ഉദ്യമം, നൈപുണ്യം ഇവ വൈശ്യലക്ഷണം. ശൂദ്രനാകട്ടെ ജ്യേഷ്ഠവർണ്ണങ്ങളോടുള്ള വിനയം, ശൗചം, മായമില്ലാതുള്ള പ്രഭുസേവ, നമസ്കാരം മാത്രംകൊണ്ടുള്ളയാഗം, അസ്തേയം, സത്യം, ഗോവിപ്രരക്ഷണം ഇവ വിശേഷധർമ്മമായി പറയപ്പെട്ടിരിക്കുന്നു. ഇങ്ങിനെ വർണ്ണങ്ങളുടെ വിശേഷധർമ്മങ്ങളെ പ്രതിപാദിച്ചപോലെ ബ്രഹ്മചാരി ഗൃഹസ്ഥൻ വാനപ്രസ്ഥൻ സന്യാസ എന്നീ നാലാശ്രമസ്ഥന്മാരുടേയും ധർമ്മങ്ങൾ വിസ്തരിച്ചിട്ടുണ്ട്. ഇവയെല്ലാം സമ്പൂർണ്ണമായി അനുഷ്ഠിക്കാൻ സാധിക്കുന്ന

പക്ഷം വിളംബമെന്യേ പൂർണ്ണശ്രേയസ്സ് പ്രാപിക്കാൻ കഴിയുന്നു. അശക്തികൊണ്ടും അനൈപുണ്യംകൊണ്ടുമുള്ള അംഗപരിത്യാഗം, ഈശ്വരഭക്തിമൂലമായും പ്രായശ്ചിത്താചരണംകൊണ്ടും പരിഹരിക്കപ്പെടുന്നപക്ഷവും ഫലം തടയപ്പെടുന്നില്ല. അതുകൊണ്ടുതന്നെയാണ് ആത്മസമർപ്പണമായ ശരണാഗതി പരമനിശ്രേയസപ്രാപ്തിക്കുള്ള മുഖ്യോപായമായി ഗീതയിൽ ഭഗവാൻ ഉപദേശിക്കുന്നത്. സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ। അഹം ത്വാം സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ॥ ഈ വസ്തുത തന്നെയാണ്....യജ്ഞഃ സ്വാധ്യായകർമ്മണാം അയം സ പരമോധർമ്മഃ യദ്യോഗേനാത്മദർശനം ॥ ഭഗവാനിലുള്ള ആത്മസമർപ്പണത്തിനുള്ള പരിപക്വതയാകട്ടെ ആചാരരൂപമായ ധർമ്മപാലനംകൊണ്ടേ സിദ്ധിക്കുകയുള്ളൂ. ശാസ്ത്രവിഹിതമായ സമ്പൂർണ്ണാചാരം ഇക്കാലത്ത് കഠിനമാണെങ്കിലും സാമാന്യധർമ്മങ്ങളെ ആസ്പദമാക്കിയുള്ള ആശ്രമധർമ്മമെങ്കിലും പാലിക്കാൻ കഴിയുന്നപക്ഷം ശ്രേയോമാർഗ്ഗത്തിൽ കുറേ അടികളെങ്കിലും മുന്നോട്ട് വെക്കാൻ കഴിയും. വർണ്ണധർമ്മം സമ്പൂർണ്ണമായി പാലിക്കാൻ കഴിയാത്തപക്ഷം ആശ്രമധർമ്മവും സാധ്യമല്ല എന്നുള്ള വാദം ബലമായി പിടിക്കുന്നപക്ഷം ദിഗ്ഭ്രമവും മാർഗ്ഗഹാനിയും വേഗപ്പെടുത്തുകയേ ആവൂ. യഥാശക്തി രണ്ടും പാലിക്കാൻ ശ്രമിക്കുകയാണ് ആസ്തികധർമ്മം. നിയമങ്ങൾ കൂടാതെ യമങ്ങളെ പാലിക്കുക സാധ്യമല്ലെന്നുള്ള വാദംപോലെതന്നെയാണ് ഇതും. യമങ്ങളിൽ താല്പര്യമില്ലാതെ നിയമവാനായവൻ പതിക്കും നിയമങ്ങളിൽ അലസനായാലും യമനിഷ്ഠനായാൽ അവസന്നനാകയില്ലെന്നുള്ള ശാസ്ത്രവചനം ഇവിടെയും ദിഗ്ദർശകമാണ്. വർണ്ണധർമ്മങ്ങൾ ആർത്ഥികവ്യവസ്ഥകളെ സംബന്ധിച്ചിടത്തോളം പരിവർത്തനത്തിനു വിധേയമായി ലോപിച്ചിരുന്നാലും ആശ്രമധർമ്മങ്ങൾ കുറെ എങ്കിലും സ്വാധീനമാണ്. ആശ്രമധർമ്മങ്ങളിൽ ഏററവും പ്രധാനം ഗാർഹസ്ഥ്യമാണെന്നു പ്രസിദ്ധമാണല്ലോ. ബ്രഹ്മചര്യമാണ് അതിന്റെ ഉദയത്തിനുള്ള പ്രഭാതം. അതെപ്പററിയും സൂചനകൾ നൽകുന്നു. വാനപ്രസ്ഥ്യവും പരമഹംസസന്യാസവും അതീവദുർല്ലഭവും വീര്യഹീനവുമായിട്ടുണ്ട്. അതിനെല്ലാം ഗാർഹസ്ഥ്യത്തിന്റെ വീഴ്ച തന്നെയാണു കാരണം. ഈ ഗ്രന്ഥത്തിൽ സമ്പൂർണ്ണമായ ഒരു ശാസ്ത്രീയ വിവരണം ആരംഭിക്കുന്നില്ല. സാർവ്വലൌകികമായ സനാതനധർമ്മതത്വങ്ങളെ മാത്രമാസ്പദമാക്കി കാലാനുരൂപമായ വിധത്തിൽ ഗാർഹസ്ഥ്യത്തിൽ ശ്രേയസ്കരമായ സംഗതികളെപ്പററി മാത്രമുള്ള വിവരണം ആദ്യംതന്നെ നൽകുന്നു. ഭഗവൽഭക്തി സാധനയുടെ ഒരു അംഗമായിമാത്രമേ വാനപ്രസ്ഥസന്യാസരൂപമായ യതിധർമ്മത്തിന്റെ ഒരു സംക്ഷിപ്തസൂചന നല്കുന്നുള്ളൂ. അതുകൊണ്ട് ബ്രഹ്മചര്യത്തെയും പ്രത്യേകം വിസ്തരിക്കുന്നില്ല. ഗാർഹസ്ഥ്യം നിർദ്ദോഷമാകുമ്പോൾ ഇവക്കെല്ലാം പുഷ്ടിയുണ്ടാകുന്നതാണ്.

ഗാർഹസ്ഥ്യജീവിതത്തിന്റെ മഹത്വം ധർമ്മഗ്രന്ഥങ്ങളിൽ പിന്നെയും പിന്നെയും പ്രശംസിക്കപ്പെട്ടിട്ടുണ്ട്. ധനികനും ദരിദ്രനും പണ്ഡിതനും പാമരനും ഗാർഹസ്ഥ്യം വിധിക്കപ്പെട്ടിരിക്കുന്നു. ന ഗൃഹം ഗൃഹമിത്യാഹുർഗൃഹിണീ ഗൃഹമുച്യതേ തയാഹി സഹിതഃ സർവ്വാൻ പുരുഷാർത്ഥാൻ സമശ്നുതേ ॥ ഗാർഹസ്ഥ്യത്തിന്റെ ഉൽപ്പത്തിയും പ്രയോജനവും ഫലവും എല്ലാംതന്നെ ഗൃഹസ്ഥാശ്രമത്തിനു മഹത്വം നല്കുന്നതാണ്. മനുഷ്യനെ മൃഗീയജീവിതത്തിൽനിന്നും യഥാർത്ഥമായ മനുഷ്യത്വത്തിലേക്കു നയിക്കുന്നത് ഗാർഹസ്ഥ്യമാണ്. വിധിപോലെ ഗാർഹസ്ഥ്യം പാലിക്കുന്ന ജനസമൂഹത്തിൽമാത്രമേ ബ്രഹ്മചാരിയും ധാർമ്മികനും യതിയും ഭഗവൽഭക്തനും ഉണ്ടാകയുള്ളൂ. അതുകൊണ്ട് ഗാർഹസ്ഥ്യം സർവ്വാശ്രമങ്ങൾക്കും ആശ്രയവൃക്ഷംപോലെയാണ് എന്നു ധർമ്മശാസ്ത്രങ്ങൾ ഘോഷിക്കുന്നു. പ്രശസ്തമായരീതിയിൽ അനുഷ്ഠിക്കപ്പെടുന്ന ഗാർഹസ്ഥ്യമാണ് ധർമ്മത്തിന്റെ പ്രരോഹഭൂമി. ഇഹലോകവും പരലോകവും ഉത്തമമായ ഗാർഹസ്ഥ്യത്തെ ആശ്രയിച്ചിരിക്കുന്നു.

സമൂഹക്ഷേമത്തിനു വിവാഹബന്ധത്തിന്റെയും ഗാർഹസ്ഥ്യത്തിന്റെയും പരിശുദ്ധി പ്രധാനമാ

ണ്. വൈദികകാലംമുതൽ പരമേശ്വരന്റെ പ്രീതിക്കായി നാം അഗ്നിയെ ഹോമകുണ്ഡലത്തിലും മംഗളദീപത്തിലും പൂജിക്കുന്നു. അഗ്നിസാക്ഷികമായ വിവാഹം ഭഗവൽസാന്നിദ്ധ്യത്തിൽ ഗാർഹസ്ഥ്യജീവിതത്തിലേക്കു പ്രവേശിക്കാനുള്ള ആദ്യാനുജ്ഞയാണ്. ഈ വിധം അഗ്നിസാക്ഷികമായി ചെയ്യുന്ന വിവാഹം എന്നെന്നേക്കും ഭഗവൽസാക്ഷികമാണെന്നു ബോധ്യമുള്ളവർക്ക് എല്ലാ മംഗളങ്ങൾക്കും വിവാഹം വിളനിലമായിത്തീരുന്നു. ഉത്തമമായ സന്തതിയെ അഭിലഷിക്കുന്നവർ വിവാഹഘട്ടത്തിൽതന്നെ ആ സംസ്കാരത്തിന്റെ മഹത്വവും പവിത്രതയും മനസ്സിൽ ഉറപ്പിക്കേണ്ടതുണ്ട്. വിവാഹോ ന വിലാസായ പ്രജാർത്ഥായൈവ കേവലം। തേജോ ബുദ്ധിബലധ്വംസോ വിലാസാത് പ്രഭവേത് ഖലു॥ എന്നൊരു പദ്യം കേട്ടിട്ടുണ്ട്. അവസരോചിതമായ ഗംഭീരനിശ്ചയങ്ങളിൽ മനസ്സുവയ്ക്കാതെ പലവിധത്തിലുള്ള വിനോദങ്ങളിലും വിലാസങ്ങളിലുമാണ് പലരും വിവാഹസംസ്കാരത്തെ ഗണിക്കാറുള്ളത്. ഇതിന്റെ ഫലമായി ദുരന്തപരിണാമങ്ങൾ ഉണ്ടാകുന്നതായും ചിലപ്പോൾ കാണാൻ കഴിയും. വിവാഹാവസരത്തിൽ വധൂവരന്മാരോട് പരസ്പരം പ്രീതിയോടുകൂടി ജീവിക്കണമെന്ന് ഒരു പ്രത്യേക ഉപദേശം ആവശ്യമില്ല. പരസ്പരാകർഷണംകൊണ്ടുള്ള പ്രീതി പക്ഷിമൃഗാദികളിൽപ്പോലും കാണപ്പെടുന്നു. എന്നാൽ പവിത്രവും ദിവ്യവും വിധിപൂർവ്വകവും ഈശ്വരപ്രാപ്തിക്ക് ഉപായവുമായ പരസ്പരസ്നേഹവും ഉദ്ബോധനവും ശുശ്രൂഷണവും സദ്വാസനകളും വേണ്ട അറിവും ഉള്ള വധൂവരന്മാർക്കുമാത്രമേ സാധിക്കൂ. ഈവിധമുള്ള ഒരു ഗാർഹസ്ഥ്യത്തിനു വധൂവരന്മാരിൽ മാനസമായ ഐക്യവും സമാനലക്ഷ്യത്തിലുള്ള ഉൽക്കണ്ഠയും അത്യാവശ്യമാണ്.

പരിചരണവും സംരക്ഷണവും ദമ്പതികളുടെ പരസ്പരധർമ്മമാണ്. രണ്ടുപേരും ദ്വേഷവും ക്രോധവുമില്ലാതെ ശാന്തമായ അന്തരീക്ഷം സ്വഗൃഹത്തിൽ ഉളവാക്കുന്നപക്ഷം ആ ഗൃഹത്തിൽ ഭഗവൽകാരുണ്യവും എല്ലാ അംഗങ്ങൾക്കും സർവ്വവിധമായ സൗഖ്യവുണ്ടാകുന്നു. ഗൃഹസ്ഥന്മാർ അവരുടെ പുറന്നാൾദിവസം ഉത്സവമായി ആഘോഷിക്കാറുണ്ട്. വിവാഹദിവസവും വാസ്തവത്തിൽ വർഷംതോറുമുള്ള ഒരു ഉത്സവമായി കരുതേണ്ടതാണ്. ആ ദിവസം ബാഹ്യവിനോദങ്ങളിലും ആഡംബരങ്ങളിലും ആത്മപ്രശംസയിലും മററും ചെലവാക്കാതെ കഴിഞ്ഞകാലത്തിൽ അവരുടെ ഗാർഹസ്ഥ്യജീവിതം എത്രമാത്രം സഫലമായിത്തീർന്നിട്ടുണ്ടെന്നു പിന്നിലേക്കു അവരുടെ നോട്ടം ഓടിക്കുകയും ഭാവികാലത്തിൽ അതിലുമധികം വിജയകരമായി സൽഗുണാർജ്ജനത്തിലും ധർമ്മാചരണത്തിലും ജീവിതം ഏതുപ്രകാരം നയിക്കുമെന്ന് സ്വയം ഉറയ്ക്കുകയും ചെയ്യുന്നപക്ഷം ഇതു വളരെ പ്രയോജനകരമായിരിക്കും.

(തുടരും) സ്വാമി വിമലാനന്ദ.

# ശാരദാഭജനം

**1**

സമാധിമഗ്നഹൃദയൌ
പ്രഭാമണ്ഡലമണ്ഡിതൌ
ശാരദാരാമകൃഷ്ണാഖ്യൌ
പ്രപഞ്ചപിതരൌ ഭജേ.

സമാധിയിലാണ്ട കരളോടുകൂടി പ്രഭാമണ്ഡലത്താൽ മിന്നിക്കൊണ്ടു ശാരദ എന്നും രാമകൃഷ്ണനെന്നും പേരായ പാരിന്റെ മാതാപിതാക്കളെ ഞാൻ ഭജിക്കുന്നു.

**2**

യോഗേന മീലിത വിലോചന പുണ്ഡരീകൌ
സമ്യക്പ്രഫുല്ലഹൃദയാംബുരുഹൌ പ്രശാന്തൌ
ചാരിത്രസൌരഭയുതൌ പ്രഭയാപരീതൌ
സർവ്വപ്രപഞ്ചപിതരാവനുസന്ദധാമി.

യോഗസമാധിയാൽ നയനാബ്ജങ്ങൾ അടഞ്ഞവരും ഹൃദയാംബുജങ്ങൾ നല്ലവണ്ണം വിടർന്നവരും പ്രശാന്തരും ചാരിത്രസുഗന്ധം പൊഴിക്കുന്നവരും

കാന്തിചൂഴുന്നവരുമായ സർവ്വലോകങ്ങളുടേയും അച്ഛനമ്മമാരെ ഞാനോക്കുന്നു.

3

അന്തസ്ഥയോർനാന്തരമസ്തി കിഞ്ചി-
ദാപാതതോഽസ്ത്യേവ തഥാപി ഭേദഃ
വൈരാഗ്യമൂർത്തിഃ ഖലു രാമകൃഷ്ണോ
വാത്സല്യമൂർത്തിഃ കില ശാരദാ ച.

അവരിരുവർക്കും തമ്മിൽ അകമെ യാതൊരു ഭേദവുമില്ല; എങ്കിലും പുറമെ വ്യത്യാസമുണ്ടുതാനും:— ശ്രീരാമകൃഷ്ണൻ വൈരാഗ്യമൂർത്തിയാണത്രേ; ശാരദാദേവി വാത്സല്യമൂർത്തിയുമാണെപോൽ!

4

പ്രായോ മഹാപാപിഷു രാമകൃഷ്ണഃ
സ്വാംഘ്ര്യോഃ പതത്സ്വേവ കൃപാം കരോതി;
ആത്മാപരാധിഷ്വപി നിഷ്ഠുരേഷു
തദ്ധർമ്മപത്നീതു ദയാം വിധത്തേ.

ശ്രീരാമകൃഷ്ണൻ പ്രായേണ തന്റെ കാല്ക്കൽ വീഴുന്ന മഹാപാപികളിൽ മാത്രമേ കനിയാറുള്ളൂ. തന്തിരുവടിയുടെ ധർമ്മപത്നിയാകട്ടെ തന്നെ ഉപദ്രവിക്കുന്ന നിഷ്ഠുരന്മാരിൽ പോലും കാരുണ്യം പൊഴിയുന്നു.

5

ഹേ വിശ്വമാതഃ, സ്വപാദദത്തചിത്തം
തൽപ്രേമശക്തിം ത്വദനുഗ്രഹം ച
കാമാദിദോഷൈരഭിഭൂയമാനോ
ജാനാതി മൂഢഃ കഥമേഷ മർത്യഃ?

അല്ലയോ ലോകമാതാവേ, നിന്തിരുവടിയുടെ മഹാമനസ്കതയേയും നിന്തിരുവടിയുടെ സ്നേഹശക്തിയേയും നിന്തിരുവടി ചെയ്യുന്ന അനുഗ്രഹത്തേയും കാമക്രോധാദിദോഷങ്ങൾ തീണ്ടിക്കൊണ്ടിരിക്കുന്ന മൂർഖനായ ഈ മനുഷ്യൻ എങ്ങനെ അറിയുന്നു?

6

സ്വസ്ഥേരുജാപ്രമഥിതേ, സുഭഗേ വിരൂപേ,
വിജ്ഞേവിവേകരഹിതേ, ധനികേ ദരിദ്രേ,
ശിഷ്ടേ ദുരാത്മനി, മഹീവിബുധേ ശ്വപാകേ,
ദാന്തേ നിതാന്ത ചപലേ, സദൃശീകൃപാ തേ.

സ്വസ്ഥനിലും രോഗിയിലും, സുന്ദരനിലും വിരൂപനിലും, പണ്ഡിതനിലും പാമരനിലും, ധനികനിലും ദരിദ്രനിലും, ശിഷ്ടനിലും ദുഷ്ടനിലും, ബ്രാഹ്മണനിലും ചണ്ഡാലനിലും, ജിതേന്ദ്രിയനിലും ഇന്ദ്രിയാരാമനിലും നിന്തിരുവടിയുടെ കൃപ ഒരേ മാതിരിയാകുന്നു.

7

മൂഢേഷു ഭോഗനിരതേഷു മദാന്ധധീഷു
ദുഷ്ടേഷു പാപചരിതേഷു നിരങ്കുശേഷു
ഭ്രഷ്ടേഷു നിത്യനരകാഭിമുഖേഷ്വഭീക്ഷ്ണ-
മുച്ശൃംഖലഃ പതതി തേ കരുണാകടാക്ഷഃ.

മൂഢന്മാരിലും ഭോഗാസക്തന്മാരിലും മദാന്ധന്മാരിലും ദുഷ്ടന്മാരിലും പാപംചെയ്യുന്നവരിലും താന്തോന്നികളിലും ഭ്രഷ്ടന്മാരിലും നിത്യനരകത്തിൽ വീഴാൻ ഭാവിക്കുന്നവരിലും നിന്തിരുവടിയുടെ കരുണാകടാക്ഷം തടവില്ലാതെ എപ്പോഴും പൊഴിഞ്ഞുകൊണ്ടിരിക്കുന്നു.

8

നിത്യാപരാധാമപി രാധികാം ത്വം
ശ്ലിഷ്യസ്യഭീക്ഷ്ണം പ്രണയാർദ്രചിത്താ
താം ത്വാം തു രാധാ പ്രഹരത്യജസ്രം:
മാതാദുഹിത്രോരയമേവ ഭേദഃ.

എന്നും തന്നെ ഉപദ്രവിക്കുന്നവളായിട്ടു കൂടി രാധുവിനെ നിന്തിരുവടി സ്നേഹത്താൽ നെഞ്ചലിഞ്ഞുകൊണ്ടു കൂടക്കൂടെ പുൽകുന്നു; അങ്ങിനെയുള്ള നിന്തിരുവടിയെ രാധുവാണെങ്കിൽ എല്ലായ്പോഴും തല്ലുകയും ചെയ്യുന്നു. ഇതുതന്നെയാണ് അമ്മയ്ക്കും മകൾക്കും തമ്മിലുള്ള വ്യത്യാസം.

പ്രബുദ്ധകേരളം

9

നാസ്ത്രൈർ ന ശസ്ത്രൈർ ന ച ശാസ്ത്രവാദൈ–
ർനച്ഛിന്ധിഭിന്ധീതി മഹാട്ടഹാസൈഃ
ദിങ്മണ്ഡലം ത്വം.ജയസീസ്സ, കിന്തു
പ്രേമ്ണൈവ കൃത്സ്നാ മജയ സ്ത്രിലോകീം.

അസ്ത്രങ്ങൾകൊണ്ടല്ല, ശസ്ത്രങ്ങൾ കൊണ്ടല്ല, ശാസ്ത്രവാദങ്ങൾകൊണ്ടല്ല, വെട്ടുക തകർക്കുക എന്ന വലിയ അലച്ച്കൾ കൊണ്ടല്ല നിന്തിരുവടി ദിഗ്ജയം ചെയ്തതു്. പിന്നെയോ? പ്രേമംകൊണ്ടു മാത്രമാണ് ഇവിടുന്നു മൂപ്പാരിനെ മുഴവനെ വെന്നതു്.

10

ഗംഗാതടിന്യ ഇവ ശാരദായാ
നൂനംഭവേജ്ജീവനസംപ്രവാഹഃ
സർവ്വസ്യ ലോകസ്യ തൃഷാപനുത്യൈ
ശുദ്ധ്യൈ വിമുക്ത്യൈ പരമാത്ഥശാന്ത്യൈ.

ഗംഗാനദിയുടെ എന്നപോലെ ശാരദയുടെ ജീവനപ്രവാഹം നിശ്ചയമായിട്ടും ലോകത്തിന്റെ ആസകലം പിപാസാശമനത്തിനും പരിശുദ്ധിയ്ക്കും മുക്തിയ്ക്കും പരമാത്ഥശാന്തിയ്ക്കും വേണ്ടിയുള്ളതായിരിയ്ക്കും. ഇവിടെ ജീവനശബ്ദത്തിനു് വെള്ളമെന്നും ജീവിതമെന്നുമത്ഥം.

11

നൈവാദ്ഭുതം ത്വയി സമസ്തജഗജ്ജനന്യാം
വേലാംവിലംഘ്യ കരുണാ പ്രവഹത്യജസ്രം;
യാബാലിശേവ ഗുണദോഷഭിദാനവേക്ഷ്യ
ശ്ലിഷ്യത്യഹോ! നിജതരംഗഭുജൈരശേഷാൻ

സകല ലോകങ്ങളുടേയും ജനനിയായ നിന്തിരുവടിയിൽ കരുണ കരകവിഞ്ഞപ്പോഴുമൊഴുകുന്നു; യാതൊരു കരുണ വെറും കുട്ടിയെപ്പോലെ ഗുണദോഷഭേദം നോക്കാതെ എല്ലാവരെയും തന്റെ തിരമാലക്കൈകൾകൊണ്ടു് അമ്പോ! ചെന്നു കെട്ടിപ്പിടിക്കുന്നു. അതൊട്ടും അദ്ഭുതമല്ല.





ദൈതേയസ്ത്രിദശോ
ക്കൂർമോത്ഥഷേ
മാജ്ജാരോ മഹിഷ
സർപ്പഃ കൃമിർ
വൃക്ഷശ്ശുഷ്ക തൃണ
മൃത്സ്നാ ചര
ബ്രഹ്മാണ്ഡം സകല
പ്രേമാമൃതാം

അസുരൻ, ദേവൻ,
തവള, പൂച്ച, പോത്തു്,
മൂട്ട, മരം, ഉണക്കപ്പുല്ല്,
നെ ഇളകുന്നതും ഇളകാത
വൻ നിന്തിരുവടിയുടെ
ആറാടുന്നു.

വിഷ്ണോഃ പദാദ്വാ
തീത്ഥദ്വയം ന
പ്രോഹ്യമിതസ്സർവ്വജ
സാജാഹ്നവീയ

രണ്ടു തീത്ഥങ്ങൾ വിഷ്ണു
ന്നോ ശിവന്റെ ശിരസ്സിൽ
യിലേയ്ക്കിറങ്ങിവന്നു നാലു
ലോകത്തേയും ശുദ്ധീകരിയ്ക്കു
ഈ സർവ്വേശ്വരിയും.

14

നരാകാരേണാംബേ, ഭുവിസമവതീയ്യാതികൃപയാ
സതാംഗേയൈഃ പുണ്യൈസ്സകലജന
ഏധ്യൈസ്സമധുരൈഃ
ത്വയാ മോഹച്ഛിദ്ഭി ദൂരതിതര സംസാരജലധേ–
ർദൃഢസ്സേതുർബന്ധോ നിജ വിവിധ
ലീലാവിലസിതൈഃ

അമ്മേ, നിന്തിരുവടി മഹാകാരുണ്യത്താൽ മനുഷ്യരൂപേണ ഊഴിയിലവതരിച്ചിട്ട സജ്ജനങ്ങൾക്ക പാടേണ്ടവയും പുണ്യകരങ്ങളും സകലജനങ്ങൾക്കും രുചിയ്ക്കുന്നവയും അതിമധുരങ്ങളും അജ്ഞാനത്തെ നശിപ്പിക്കുന്നവയുമായ തന്റെ പല ലീലാവിലാസങ്ങളെക്കൊണ്ട—കടക്കാൻ ഞെരുക്കമായ—സംസാരസമുദ്രത്തിന്ന് ഉറപ്പുള്ള പാലംകെട്ടി.

15

ക്ഷീരാംബുരാശിമഥനോത്ഥിത കാളകൂട-
പാനാൽസ്സുരാരിരഭവൽഗള ഏവ കാളഃ
നിശ്ശേഷ ജീവകൃത പാപവിഷാശനാത്തു
ജാതാസ്യ ഹോ! നിജതനൌ സകലത്ര കാളീ.

പാലാഴി കടഞ്ഞുണ്ടായ കാളകൂടം കുടിച്ചിട്ട ശിവന്റെ കഴുത്തു മാത്രമേ കറുത്തുള്ളു. സകല ജീവന്മാർചെയ്ത പാപവിഷത്തെ അമൃതേത്തു ചെയ്തുകൊണ്ട നിന്തിരുവടിയുടെയാണെങ്കിൽ തിരുവുടലുടനീളം ഇരുണ്ടുപോയി.

16

വൈധവ്യവാന്ധ്യ ഗദദൈന്യ വിമാനനാഖ്യ-
പഞ്ചാഗ്നിമദ്ധ്യതപസാ സ്വകൃതേന വാനു,
കാരുണ്യ നൂതന ഘനാവരണേന വാനു,
ശ്യാമീകൃതം തവ വപു ശ്ശരദിന്ദുഗൌരം.

വൈധവ്യം, വന്ധ്യത്വം, വ്യാധി, ദാരിദ്ര്യം, അവമാനം ഈ അഞ്ചു ദുഃഖങ്ങളാകുന്ന പഞ്ചാഗ്നികളുടെ നടുവിൽ താൻചെയ്ത തപസ്സുകൊണ്ടോ അതോ കാരുണ്യമാകുന്ന പുത്തൻമഴക്കാറിന്റെ ആവരണംകൊണ്ടോ ആവോ സ്വതേ ശാരദേന്ദുവിനെപ്പോലെ വെളുത്തിരുന്ന നിന്തിരുവടിയുടെ പൂമേനി കറുത്തുപോയി.

17

നിർധനാ അപി തേ ധന്യാ
ലബ്ധ്വായൈസ്ത്വൽ കൃപാലവഃ;
യേഷാം പാദാബ്ജ ധൂളീഷു
മോക്ഷ ലക്ഷ്മീർലുഠത്യ ഹോ!

നിന്തിരുവടിയുടെ കൃപ ലേശമെങ്കിലും കിട്ടിയ കൂട്ടർ നിർധനന്മാരായാലും ധനവാന്മാരാണ്. അവരുടെ കാൽത്താമരപ്പൊടികളിൽ അമ്പോ! മോക്ഷലക്ഷ്മീ കിടന്നുരുളുന്നു.

18

യജ്ജ്ഞാനം ത്വൽപദാംഭോജഭക്ത്യാ ന സുരഭീകൃതം
അജ്ഞാനമിവതജ്ജ്ഞാനം ദൂരതഃ പരിവർജ്ജയേൽ

ഇവിടത്തെ പാദാരവിന്ദഭക്തികൊണ്ട സുരഭീകരിയ്ക്കപ്പെടാത്ത ജ്ഞാനത്തെ അജ്ഞാനത്തെ എന്നപോലെ അകലത്തു വലിച്ചെറിയണം.

19

അവിദ്യേവ പരിത്യാജ്യാ വിദ്യാ ഭക്തിവിനാശിനീ;
വിദ്യേവ സമുപാദേയാ ചാ വിദ്യാഭക്തികാരിണീ

ഭക്തിയെ നശിപ്പിയ്ക്കുന്ന വിദ്യ അവിദ്യപോലെ ത്യാജ്യയാണ്. ഭക്തിയെ ഉളവാക്കുന്ന അവിദ്യ വിദ്യപോലെ സ്വീകാര്യമാകുന്നു.

20

കിം വാച്യം? ശാരദാനാമ; കിം വന്ദ്യം?
ശാരദാപദം;
കാ ധ്യേയാ? ശാരദാമൂർത്തിഃ;
കാ ശ്രാവ്യാ? ശാരദാകഥാ.

ചൊല്ലേണ്ടതെന്ത്? ശാരദയുടെ തിരുനാമം. വന്ദിയ്ക്കേണ്ടതെന്ത്? ശാരദയുടെ തൃപ്പാദം. ധ്യാനിയ്ക്കേണ്ടതെന്ത്? ശാരദയുടെ സ്വരൂപം. കേൾക്കേണ്ടതെന്ത്? ശാരദയുടെ കഥ.

21

തസ്യ ജന്മഫലം സിദ്ധം, തസ്യ വംശഃർ സ്സമുദ്ധൃതഃ
യസ്യ നൈസർഗികീ ഭക്തിഃ പാദയോസ്തവവിദ്യതേ.

ആർക്കാണോ ഇവിടത്തെ ശ്രീപാദങ്ങളിൽ നൈ

സർഗികിയായ ഭക്തിയുള്ളതു്, അവനു് ജന്മഫലം കിട്ടിക്കഴിഞ്ഞു, അവന്റെ തറവാട്ടു് ഉദ്ധരിക്കപ്പെടുകയും ചെയ്തുകഴിഞ്ഞു.

22

ത്വജ്ജന്മ സാഫല്യജുഷസ്ത ഏവ
ത്രിലോക നൈർമ്മല്യ കൃതസ്ത ഏവ
അചിന്ത്യമാഹാത്മ്യഭൃതസ്ത ഏവ
ത്വദംഘ്രിമൂലെ രതിരസ്തി യേഷാം.

ഇവിടത്തെ പാദമൂലത്തിൽ ഏവർക്കാണോ ഭക്തിയുള്ളതു് അവർതന്നെയാണു് മനുഷ്യജന്മത്തിന്റെ ഫലം നേടിയവർ, അവർതന്നെയാണു് മൂപ്പാരിനും ശുദ്ധിയണയ്ക്കുന്നവർ, അവർതന്നെയാണു് അചിന്ത്യമഹിമയെഴുന്നവർ

23

യഃ ശാരദാംഘ്രൗ രതിമാൻ സ ഏവ
ധന്യോ വദാന്യോ മതിമാനഭിജ്ഞഃ
ധീരഃ കുലീനസ്സുഭഗോ വിദഗ്ദ്ധ-
ശ്ശുദ്ധോ വിമുക്തോ രസികോ മഹാത്മാ.

ശാരദയുടെ തൃച്ചേവടിയിൽ ആർക്കാണോ ഭക്തിയുള്ളതു് അവൻതന്നെയാണു് ധനികനും ദാനശീലനും ബുദ്ധിമാനും വിദ്വാനും ധീരനും കുലീനനും സുന്ദരനും സമർത്ഥനും ശുദ്ധനും മുക്തനും സഹൃദയനും മഹാത്മാവും.

24

സ്രക്ചന്ദനാദി വിഷയപ്രവണം മനോ മേ
വാഞ്ഛത്യഹോ! തവ പദാംബുരുഹേഽഭിരന്തും;
മൂഢോ ബകഃ സ്പൃഹയതേഽംബ, കുളീരഭോജീ
ഹംസാശ്രയേ കമലിനീസലിലേ വിഹർത്തും.

സ്രക്ചന്ദനാദി വിഷയങ്ങളിലേയ്ക്കൊഴുകിക്കൊണ്ടിരിയ്ക്കുന്ന എന്റെ മനസ്സ് ഇവിടത്തെ പാദാരവിന്ദത്തിൽ രമിയ്ക്കാനിച്ഛിക്കുന്നു, അദ്ഭുതം! അമ്മേ, ഞെണ്ടിനെ തിന്നുന്ന മണ്ടനായ കൊററി അരയന്നങ്ങൾക്കു് നീന്താനുള്ള താമരപ്പൊയ്കയിലെ വെള്ളത്തിൽ കുളിയ്ക്കാൻ മോഹിയ്ക്കുന്നു.

25

രക്ഷാസ്പദം സർവ്വചരാചരാണാം
പ്രാപ്യം പദം യോഗജുഷാം മുനീനാം
ത്വൽപാദമൂലം ശരണം പ്രപദ്യ
മാതഃ, കദാ വീതഭയോ ഭവേയം?

അമ്മേ, സർവ്വചരാചരങ്ങൾക്കും ആശ്രയവും യോഗീന്ദ്രന്മാർക്കു് പ്രാപ്യസ്ഥാനവുമായ നിന്തിരുവടിയുടെ പാദമൂലത്തെ ശരണംപ്രാപിച്ചു ഞാനെന്നു നിർഭയനായി ചമയും?

26

അംബ, ത്വദംഘ്രിനളിനീയുഗളീസമീപേ
ഭക്ത്യാ നിഷിദ്യ മുകുളീകൃതഹസ്തയുഗ്മഃ
കാലേ കദാശ്രുതരളീകൃതപുണ്യനേത്രോ
നേഷ്യേ ദിനാനി പുളകീകൃതസർവ്വഗാത്രഃ

അമ്മേ, ഇവിടത്തെ തൃക്കഴൽത്താമരയിണയുടെ ചാരത്തു ഭക്തിപൂർവ്വമിരുന്നു്, ഇരുകൈയും കൂപ്പി, പുണ്യംചെയ്ത കണ്ണുകൾ അശ്രുക്കളാൽ ഇളകിമറിഞ്ഞു്, ഉടലുടനീളം പൊട്ടിത്തരിച്ചുകൊണ്ടു ഞാനേതൊരു കാലത്തു നാളുകൾ കഴിയ്ക്കും?

27

പൂതാൻ പൂതതരം നിതാന്തമുജ്ജ്വലം
തീർത്ഥാസ്പദം പാപിനാം
സംസ്പർശാക്ഷമമബ്ജസംഭവമുഖൈ-
ർച്ച്യം സ്വപാദാംബുജം
സംസ്പ്രഷ്ടും കൗതുകവന്തമപ്യതിതരാ-
ചാരേണ ശങ്കാകുലം
കാരുണ്യാൽ പ്രസഭം പ്രസാരയസിമാം
പ്രത്യംബ, കാലേ കദാ?

അമ്മേ, പരമപവിത്രവും അതികോമളവും തീർത്ഥങ്ങൾക്കിരിപ്പിടവും പാപികളുടെ സ്പർശമേല്ക്കാനാളല്ലാത്തതും ബ്രഹ്മാദികളാൽ ആരാധ്യവുമായ തന്റെ പാദാരവിന്ദത്തെ, തൊട്ടാൽ കൊള്ളാമെന്നു കൊതിയുണ്ടെങ്കിലും ദുരാചാരനാകയാൽ ശങ്കിച്ചുനില്ക്കുന്ന എന്റെ നേരെ, കാരുണ്യം നിമിത്തം ഏതൊരു കാലത്താണ് ബലാൽകാരേണ നീട്ടുക?

28

ത്യക്ത്വാ ദേഹധനാദി സർവ്വവിഷയാം-
സ്ത്വൽപാർശ്വമാസേദുഷ-
സ്സാഷ്ടാംഗ പ്രണിപാത പൂർവ്വമഭയം
സപ്രശ്രയം ഗച്ഛതഃ
സ്ഫീതാനന്ദമിതസ്തതോ വിലുഠതഃ
പ്രേമാശ്രു നിർമുഞ്ചത-
ശ്ശീർഷം മേതവ പാദപങ്കജരജ-
സ്തീർത്ഥ കദാസ്നാസ്യതി?

ഗൃഹം, ധനം തുടങ്ങിയ സർവ്വവിഷയങ്ങളെയും വെടിഞ്ഞ് ഇവിടത്തെ അരികത്തണഞ്ഞ്, സാഷ്ടാംഗംവീണു താഴ്മയോടെ അഭയംപ്രാപിച്ച്, പരമാനന്ദത്താൽ അങ്ങുമിങ്ങുമുരുണ്ട്, പ്രേമാശ്രു ചൊരിഞ്ഞുകൊണ്ട് എന്റെ ശിരസ്സ് എന്നു നിന്തിരുവടിയുടെ ചരണാരവിന്ദരജസ്സാകുന്ന തീർത്ഥത്തിൽ കുളിക്കും?

29

ദുഷ്കീർത്തേരധനേന പാമരതയാ
വ്യാധേർമഹാപാതകാ-
ല്ലോകേഽസ്മിൻ ക്വചിദപ്യലബ്ധശരണോ
മാത, സ്ത്വൈവേച്ഛയാ
അദ്യത്വാം സമുപാഗതോഽസ്മ്യഹമത-
സ്ത്വൽപാദപങ്കേരുഹ-
ച്ഛായായാം സുതരാമനർഹ മപിമാം
സ്നേഹാൽ സുഖം ശായയ.

ദുഷ്കീർത്തികൊണ്ടും ദാരിദ്ര്യംകൊണ്ടും മൂർഖതകൊണ്ടും രോഗംകൊണ്ടും മഹാപാപംകൊണ്ടും ഈ ലോകത്തിൽ ഒരിടത്തും ശരണം കിട്ടാതെ ഞാൻ അമ്മേ, നിന്തിരുവടിയുടെതന്നെ ഇച്ഛയാൽ ഇപ്പോളിതാ നിന്തിരുവടിയുടെ അടുക്കൽവന്നു ചേർന്നിരിക്കുന്നു. ആ സ്ഥിതിക്ക് എത്രതന്നെ അനർഹനാണെങ്കിലും എന്നെ സ്നേഹപൂർവ്വം ഇവിടത്തെ തൃക്കാൽത്താമരപ്പൂക്കളുടെ തണലിൽ സുഖമാകുംവണ്ണം കിടത്തിയാലും.

30

നീചോഽപി കാഞ്ചനയർശഃ കമനീരതോഽപി
സ്വാർത്ഥാനുഗോഽപി തവ പാദപരാങ്മുഖോഽപി
നിശ്ശങ്കമാചരിത ദാരുണ പാതകോഽപി
മാത, സ്ത്വൈവ തനയേ മയി സംപ്രസീദ.

നീചനെങ്കിലും, പൊന്നിലും പേരിലും പെണ്ണിലും കൊതികൊള്ളുന്നവനെങ്കിലും, സ്വാർത്ഥിയെങ്കിലും, ഇവിടത്തെ തൃക്കാലടിയിൽ ഭക്തിയില്ലാത്തവനെങ്കിലും, കൂസൽ കൂടാതെ കടുംപാപങ്ങൾ ചെയ്തവനെങ്കിലും, നിന്തിരുവടിയുടെ മകൻതന്നെയായ എന്നിൽ അമ്മേ, പ്രസാദിച്ചാലും.

31

ശ്രേഷ്ഠാസ്സുതാസ്തവ പരേ മഹതേ ഭവന്തി,
സ്നിഗ്ധായുനാസ്തി ജനനീ ത്വദൃതേ മമാന്യാ;
തസ്മാദ്ഗതേമയി തപാസ്തിന കാപിഹാനി-
രന്തർഹിതേ തവ പദേത്വചിരാൽ പതേയം

നിന്തിരുവടിക്കു ഞാനല്ലാതെ ശ്രേഷ്ഠന്മാരായ മക്കൾ വേറെയുണ്ട്; എനിക്കാണെങ്കിൽ നിന്തിരുവടിയല്ലാതെ വാത്സല്യനിധിയായ അമ്മ വേറെയില്ല. അതുകൊണ്ടു ഞാൻ പോയാൽ ഇവിടത്തേക്കു യാതൊരു ചേതവും വരാനില്ല; ഇവിടത്തെ തൃക്കാലടി മറഞ്ഞാലാകട്ടെ ഞാൻ താമസിയാതെ തുലഞ്ഞുപോകും.

32

പാപൈർവ്വിദൂഷിത ധിയം, പരിപീഡിതാംഗം
രോഗൈ, രനന്യഗതികം, ശരണാഗതം മാം

കാരുണ്യശീതളകടാക്ഷ നിരീക്ഷണാനാം
പാത്രീകുരുഷ്വ ജഗദീശ്വരി, താവകാനാം

പാപങ്ങൾകൊണ്ട് ബുദ്ധികെട്ട രോഗങ്ങൾ കൊണ്ടു ദേഹം ചതഞ്ഞു വേറെ പൊറുതിമുട്ടി ശരണം പ്രാപിച്ചിരിക്കുന്ന എന്നെ അല്ലയോ ജഗദീശ്വരി, നിന്തിരുവടിയുടെ കരുണാശീതളങ്ങളായ കടക്കണ്ണുകൊണ്ടുള്ള നോട്ടങ്ങൾക്കു പാത്രമാക്കിയാലും.

38

പ്രണയപരവശാഭ്യാം ഹാസനിഭാസിതാഭ്യാ-
മതിശയശിശിരാഭ്യാം തപ്തസഞ്ജീവനാഭ്യാം
പ്രതിനിമിഷനവാഭ്യാം സംവിദുന്മീലനാഭ്യാം
സകൃദപിനയനാഭ്യാം പശ്യമാമംബ, ദീനം.

സ്നേഹവിഹ്വലങ്ങളും ഹാസശോഭിതങ്ങളും അതിശീതളങ്ങളും തപ്തന്മാർക്ക് ഉന്മേഷമരുളുന്നവയും നിമിഷംതോറും നവനവങ്ങളും ജ്ഞാനത്തെ ഉണർത്തുന്നവയുമായ തൃക്കണ്ണുകൾകൊണ്ട് അമ്മേ, എന്നെ ഒരിക്കലെങ്കിലും നോക്കണേ!

34

ചാരിത്ര്യലിംഗ മവഗുണ്ഠന മസ്മദർത്ഥ
മാത, സ്ത്വമീഷദപസാര്യ സാനുകമ്പം;
തേജോമയം പ്രണയപൂർണ്ണമതിപ്രശാന്തം
പശ്യാമതേ മുഖസരോരുഹമേകവാരം.

അമ്മേ, പാതിവ്രത്യത്തിന്റെ ചിഹ്നമായ മൂടുപടത്തെ ഞങ്ങൾക്കുവേണ്ടി സദയം ഇത്തിരിയൊന്നു നീക്കിയാലും; തേജോമയവും പ്രേമപൂർണ്ണവും പരമശാന്തവുമായ നിന്തിരുവടിയുടെ ശ്രീമുഖത്തെ ഞങ്ങൾ ഒരു നോക്കു കണ്ടോട്ടെ!

35

കൃപാപൂർണ്ണം കിഞ്ചിന്മുകുളിതമനോജ്ഞാക്ഷിയുഗളം
പ്രസന്നം ചാരിത്ര്യദ്യുതി വലയിതം ശാന്തമധുരം
മുനീന്ദ്രധ്യേയന്തേ വദനനളിനം നൈഗമവചോ-
നിചോളപ്രച്ഛന്നം സകൃദപിശിവേ, ദർശയമമ.



അല്ലയോ ശിവേ, കൃപനിറഞ്ഞതും, കുറഞ്ഞൊന്നു ചിമ്മിയ ചേലിയന്നമിഴിയിണയോടുകൂടിയതും, തെളിവുററതും, ചാരിത്ര്യകാന്തിചൂഴുന്നതും, ശാന്തമധുരവും, മുനീന്ദ്രന്മാരാൽ ധ്യാനിക്കപ്പെടേണ്ടതും, മറമൊഴിയാകുന്ന മൂടുപുടവകൊണ്ടു മറക്കപ്പെട്ടതുമായ നിന്തിരുവടിയുടെ മുഖാരവിന്ദത്തെ ഒരു കുറിയെങ്കിലും എനിയ്ക്കു കാട്ടിത്തരു.

36

സഞ്ചിന്തയാമി ഹൃദയാംബുരുഹോദരസ്ഥം
മംഗല്യസൂത്രകടകാദിവിഭൂഷിതാംഗം
മുക്താഭിരാമമവഗുണ്ഠന വീതവക്ത്ര-
മംബ, ത്വദീയമതിദിവ്യവിശുദ്ധരൂപം.

നെടുമംഗല്യച്ചരട്, വള മുതലായതണിഞ്ഞ തിരുവുടലോടും മൂടുപടംകൊണ്ടു മറച്ച തിരുമുഖത്തോടുംകൂടി മുക്തന്മാരെ ആനന്ദിപ്പിച്ചുകൊണ്ടു ഹൃദയകമലത്തിനുള്ളിൽ കുടികൊള്ളുന്ന നിന്തിരുവടിയുടെ ഏററവും ദിവ്യവും ശുദ്ധവുമായ സ്വരൂപത്തെ അമ്മേ, ഞാൻ ധ്യാനിച്ചോട്ടെ!

37

കാമാദിദോഷരഹിതേ പരമാനുരാഗ-
ക്ഷൌമാസ്തൃതേ ഹൃദയപീഠതലേ മദീയേ
ആസ്ഥാപ്യ നേത്രഗളിതൈരതിഹർഷബാഷ്പൈ-
സ്സംക്ഷാളയാമി തവകോമളപാദപദ്മം.

നിന്തിരുവടിയുടെ കോമളമായ പാദപദ്മത്തെ കാമാദിദോഷങ്ങളില്ലാത്തതും പരമാനുരാഗമാകുന്ന വീരാളിപ്പട്ടു വിരിച്ചതുമായ എന്റെ ഹൃദയപീഠത്തിന്മേൽ എഴുന്നള്ളിച്ചിരുത്തി മിഴികളിൽ നിന്നൊഴുകുന്ന ആനന്ദബാഷ്പങ്ങൾകൊണ്ടു ഞാൻ കഴുകിച്ചോട്ടെ!

38

പ്രണതജനശരണ്യേ, രാമകൃഷ്ണദ്വിതീയേ,
പ്രണയജലധിമഗ്നേ, ശാരദേ ശങ്കരീതി
അഹരഹരതി പുണ്യാന്യംബതേ നാമധേയാ
ന്യഹമഹമികയാ മേവക്ത്രതോനിസ്സരന്തു!

കമ്പിടുന്നവക്ഷോശ്രയമായവളേ, രാമകൃഷ്ണന്റെ വല്ലഭേ, സ്നേഹക്കടലിലാണ്ടവളേ, ശാരദേ, ശങ്കരീ എന്നിങ്ങനെയുള്ള നിന്തിരുവടിയുടെ അതിപുണ്യങ്ങളായ നാമങ്ങൾ അമ്മേ, എന്റെ വായിൽനിന്നും 'ഞാൻ മുമ്പെ, ഞാൻ മുമ്പെ' എന്നു മത്സരിച്ചുകൊണ്ടു നിരന്തരം നിർഗമിക്കട്ടെ!

39

ദീപാംസ്തേ സതതോജ്ജ്വലാൻ വിരചയേ
നാനാമനോവൃത്തിഭി-
ർവക്ത്രാന്നിർഗളിതൈസ്സമസ്ത വചനൈഃ
പുഷ്പാഞ്ജലിഃ കല്പയേ
നൈവേദ്യാനി സമർപ്പയാമി വിഷയൈ-
ർജ്ഞാനേന്ദ്രിയൈ രാഹൃതൈഃ
കുർവ്വേ ചാമരവീജനാനി പവനൈഃ
ശ്വാസാത്മകൈശ്ശാംബികേ

അമ്മേ, ഞാൻ നിന്തിരുവടിക്കു് നാനാമനോവൃത്തികളെക്കൊണ്ടു തെളിഞ്ഞ കെടാവിളക്കുകൾ കൊളുത്തുകയും വായിൽനിന്നുതിരുന്ന എല്ലാ മൊഴികളെക്കൊണ്ടും പുഷ്പാഞ്ജലികൾ ചെയ്യുകയും ജ്ഞാനേന്ദ്രിയങ്ങളിലൂടെ കൊണ്ടുവരപ്പെട്ട വിഷയങ്ങളെക്കൊണ്ടു നൈവേദ്യങ്ങൾ സമർപ്പിക്കുകയും വീർപ്പുകാറ്റുകളെക്കൊണ്ടു വെൺചാമരം വീശുകയും ചെയ്യുന്നു.

40

ശാലീനാം മുകുളീകൃതാക്ഷിയുഗളാം
സച്ചിത്സുധാംഭോനിധാ-
വാലീനാം വിമലാവഗുണ്ഠനവൃതാം
വക്ഷോലസൽകുന്തളാം
ഉത്സംഗാർപ്പിതകങ്കണാങ്കിതകരാം
സ്വസ്ത്യാസനേഽവസ്ഥിതാ-
മല്പാഡംബര സുന്ദരീം ഭഗവതീ-
മാരാധയേ ശാരദാം

ലജ്ജാശീലയും മിഴിയിണ ചിമ്മിയവളും ചിദാനന്ദാമൃതസിന്ധുവിൽ ആണ്ടലിഞ്ഞവളും നിർമ്മലമായ മൂടുപടംകൊണ്ടു് പുതച്ചവളും തലമുടി തിരുമാറിൽ തൂങ്ങുന്നവളും വളകളണിഞ്ഞ കൈകൾ മടിയിൽ വച്ചവളും സ്വസ്തികാസനത്തിൽ എഴുന്നള്ളിയിരിക്കുന്നവളും ആഡംബരം ചുരുക്കി അഴകൊഴുകുന്നവളും ഷാഡ്ഗുണ്യപരിപൂർണ്ണയുമായ ശാരദയെ ഞാനാരാധിക്കുന്നു.

41

യോഗാനന്ദവിയോഗകാതരതയാ
ശോകാശ്രുധാരാ മുഹു-
ർമുഞ്ചന്തീ മവഗുണ്ഠനാവൃത ശിരോ-
ഭാഗാം വിഷണ്ണാനനാം
പ്രേമാർദ്രാമുരസി പ്രകീർണ്ണചികുരാം
ശുഭ്രാംശുകാലംകൃതാം
ജാനുന്യസ്തകരാം പ്രസാരിതപദാം-
ഭോജാം ഭജേ ശാരദാം.

യോഗാനന്ദനുമായി എന്നെന്നേക്കും വേർപിരിയേണ്ടിവരുമോ എന്നു് പരിഭ്രമിച്ചു ധാരമുറിയാതെ മേൽക്കുമേൽ ശോകാശ്രുവൊഴുക്കി, ശിരസ്സു മൂടുപടം കൊണ്ടു മറച്ചു മുഖം വാടി, സ്നേഹത്തിലലിഞ്ഞു, തലമുടി ചിന്നിച്ചിതറി, തൃക്കൈകൾ ജാനുക്കളിന്മേൽവെച്ചു, തൃക്കാലുകൾ നീട്ടിക്കൊണ്ടു മേവുന്ന ശാരദയെ ഞാൻ ഭജിക്കുന്നു.

42

മൂലാധാരപയഃപയോധിനിലയാം
ഭോഗീന്ദ്രഭോഗാസനാം
മോഹസ്വാപസമുത്ഥിതാം സുവികസ-
ന്നേത്രാം പ്രസന്നാനനാം
ചഞ്ചൽ പൂരകരേചകാംഗുലിദളാം
സ്വൈരം സുഷുമ്നാഖ്യയാ
വല്ലക്യാകൃതയോഗരാഗമധുരാ-
ലാപാം ഭജേ ശാരദാം

മൂലാധാരമാകുന്ന പാലാഴിയിൽ പാർക്കുന്നവളും കുണ്ഡലിനിയാകുന്ന അനന്തന്റെ ഉടലിൽ എഴുന്ന

ളളിയിരിക്കുന്നവളും മോഹനിദ്രയിൽനിന്നുണർന്നവളും തൃക്കണ്ണുകൾ നല്ലപോലെ മിഴിച്ചവളും തിരുമുഖംതെളിഞ്ഞവളും പൂരകരേചകങ്ങളാകുന്ന തിരുവിരലുകൾ തത്തിക്കളിക്കുന്നവളും സുഷുമ്ന എന്നുപേരായ വീണകൊണ്ടു മധുരമാംവണ്ണം യോഗരാഗമാലാപിക്കുന്നവളുമായ ശാരദയെ ഞാൻ ഭജിക്കുന്നു.

43

ലോകക്ഷേമചികീർഷയാ ബഹുവിധേ
കർമ്മണ്യഭിവ്യാപൃതാ-
സ്സന്മർത്യാ ഇദമേകമേവ മനസാ
വാചാ ശരീരേണ ച
കർയ്യസ്സർവ്വചരാചരേഷു വിഹിതാ–
വാസാം സദാശ്ശാരദാം
കാമക്രോധമദാദിദോഷരഹിതാ
സ്സന്തോ ഭജന്തീതിയൽ

ലോകത്തിനു ഗുണം ചെയ്യാൽ കൊള്ളാമെന്നു മോഹിച്ചു പല മാതിരി പണികളിലേർപ്പെട്ടിരിക്കുന്ന നല്ല മനുഷ്യർ മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും ചെയ്യേണ്ടതു്, സകലചരാചരങ്ങളിലും കുടികൊള്ളുന്ന ശാരദാദേവിയെ കാമക്രോധമദാദി ദോഷങ്ങൾ കൂടാതെ എപ്പോഴും ഭജിക്കുക എന്നൊരൊററക്കാര്യമാകുന്നു.

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്.

# ശ്രീ വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസദർശനം.

(ആഗസ്റ്റിൽനിന്നും തുടർച്ച)

മനുഷ്യമനസ്സാണു് സർവ്വജ്ഞാനത്തിന്റെയും ഉറവിടം. അതിൽ മറഞ്ഞുകിടക്കുന്ന ഈ നിത്യജ്ഞാനത്തെ മറനീക്കി പ്രകാശിപ്പിക്കുന്ന സാധനമാണു് വിദ്യാഭ്യാസം.

വേദാന്താടിസ്ഥാനത്തിലുള്ള സ്വാമിജിയുടെ ഈ നിർവ്വചനത്തോടു് ഏറെക്കുറെ അടുത്തുവരുന്നുണ്ടു് പാശ്ചാത്യരുടെ വിദ്യാഭ്യാസചിന്തകൾ പലതും. പ്രസിദ്ധചിന്തകനായ പെസ്റ്റലോസിയുടെ (Pestalozzi) നിർവ്വചനം, "മനുഷ്യനിൽ സ്വതേയുള്ള സാമർത്ഥ്യങ്ങളുടെ ആവിഷ്കരണമത്രേ വിദ്യാഭ്യാസം", എന്നാണു്. ഒരു യോഗിയുടേയും വിദ്യാഭ്യാസവിചക്ഷണന്റെയും നിലയിൽ പ്രസിദ്ധിയാർജ്ജിച്ച ഫ്രീബെ (Froebel) ലിന്റെ അഭിപ്രായവും ഇതോടു യോജിക്കുന്നുണ്ടു്. രണ്ടുപേരും ശിശുവിനെ ഒരു ചെടിയോടുപമിക്കുന്നു. വടവൃക്ഷത്തിന്റെ ഓരോ ബീജത്തിലും വൻവടവൃക്ഷമായി വളരാനുള്ള സാമർത്ഥ്യം എപ്രകാരം അടങ്ങിയിരിക്കുന്നുവോ, അപ്രകാരംതന്നെ ഓരോ ജീവകോശത്തിലും അതിമഹത്തായ ബുദ്ധിസാമർത്ഥ്യം കുണ്ഡലിതമായിക്കിടക്കുന്നുണ്ടു്. ഓരോ ചെടിയും അതതിന്റെ പ്രകൃതിക്കനുസരിച്ചു വളരുന്നതുപോലെ ഓരോ ശിശുവും തത്തതു്പ്രകൃതിക്കനുസരിച്ചു് വളർന്നുവരുന്നു. ചെടിയുടെ ശരീരനിർമ്മാണത്തിനാവശ്യമായ വളവും രക്ഷയും ഒരുക്കിക്കൊടുത്താൽ ചെടി അവയെ സാത്മീകരിച്ചു് താനേ വളർന്നുകൊള്ളും. ശിശുവിന്റെ വിദ്യാഭ്യാസത്തിലും അത്രയേ വേണ്ടു. അവനിൽ അന്തർലീനമായിരിക്കുന്ന വാസനകൾ പ്രതികൂലസാഹചര്യങ്ങളിൽ കെട്ടടങ്ങിപ്പോകാൻ ഇടയാകാത്തവിധം പ്രതിബന്ധം നീക്കി വളരാനുള്ള സൌകര്യമുണ്ടാക്കിക്കൊടുത്താൽമതി, കുട്ടി സ്വയമേവ പഠിച്ചുകൊള്ളും. സ്വന്തം കയ്യും കാലും കണ്ണും മൂക്കും ബുദ്ധിപൂർവ്വം ഉപയോഗിക്കത്തക്കവിധം അവനിൽ നിലീനമായിരിക്കുന്ന ജ്ഞാനശക്തിയെ ഉണർത്തി വഴിതിരിച്ചുവിടുക മാത്രമാണു് അധ്യാപകന്റെ ധർമ്മം. അധ്യേതാവിന്റെ യോഗ്യതയ്ക്കനുരൂപമായി അധ്യാപനരീതി ഭേദപ്പെടുത്തണം. ഓരോ വ്യക്തിയുടേയും വാസനകളെ രൂപീകരിക്കുന്നതു് അവന

വന്റെ പൂർവ്വജന്മാഭ്യാസമാകയാൽ അദ്ധ്യേതാവിന്റെ വ്യക്തിഗതമായ വാസനകളിൽ അദ്ധ്യാപകൻ ദൃഷ്ടി വയ്ക്കണം. വിശിഷ്ടവാസനകളെ പ്രോത്സാഹിപ്പിക്കണം. സാധകങ്ങളായ ആശയങ്ങൾ കുട്ടികളുടെ മനസ്സിൽ പതിപ്പിക്കണം. 'നിങ്ങൾ എത്ര പഠിച്ചാലും നന്നാവാത്തവരാണു്, മഹാമടയന്മാരാണു്' എന്നുംമററുമുള്ള ബാധകവാക്യങ്ങൾ അവരോടു പറയരുതു്; അതു് അവരെ ദുർബലരാക്കുകയേ ഉള്ളു. സൌമ്യവചനങ്ങൾകൊണ്ടു് അവരെ ഉത്സാഹപ്പെടുത്തണം. സ്വാമിജിയുടെ ഉപദേശം ഇതാണു്, "ജനങ്ങൾക്കു് സാധകങ്ങളായ ആശയങ്ങൾ നല്കാൻ നിങ്ങൾക്കാവുമെങ്കിൽ ചെയ്യുക; അവർ പുരുഷന്മാരായി വളന്നു് സ്വാശ്രയശീലം പഠിക്കും." "ഭാഷയിലും സാഹിത്യത്തിലും കവിതയിലും കലയിലും, എന്നല്ല ഏതൊരു വിഷയത്തിലും, ജനങ്ങളുടെ മനോവാക്കായവ്യാപാരങ്ങളിൽ പിണയുന്ന തെററുകളല്ല നാം അവക്കു കാണിച്ചുകൊടുക്കേണ്ടതു്. പ്രത്യുത, ഈ കാര്യങ്ങളെ അധികം നന്നായി ചെയ്യാനുള്ള വഴിയാണു് കാണിച്ചുകൊടുക്കേണ്ടതു്."

## പാഠ്യവിഷയങ്ങൾ

പഠനത്തിലെന്നപോലെ പാഠ്യവിഷയങ്ങളെ നിരൂപിക്കുന്നതിലും സ്വാമിജിയുടെ സമഗ്രമായ ജീവിതവീക്ഷണം പ്രതിഫലിച്ചുകാണാം. പരമപുരുഷാർത്ഥം സാധിക്കാനുള്ള യത്നമെന്നുവെച്ചാൽ ദൈഹികവ്യാപാരങ്ങളിൽനിന്നു വിട്ടുനില്ക്കുക എന്ന അർത്ഥം സ്വാമിജി ഒരിടത്തും കല്പിച്ചിട്ടില്ല. ഇഹലോകത്തിൽ ജീവിച്ചിരിക്കവേതന്നെ ഈ ശരീരത്തെ സാധകമാക്കിക്കൊണ്ടു് വേണം പരമപുരുഷാർത്ഥം സാധിക്കാൻ, എന്ന ഉപനിഷന്മതത്തിൽ അദ്ദേഹം ഉറച്ചുനില്ക്കുന്നു. അങ്ങനെ, ഈ ലോകത്തിൽ സഫലമായി ജീവിക്കാനാവശ്യമായ എല്ലാ വിഷയങ്ങളെയും പാഠ്യപദ്ധതിയിലുൾപ്പെടുത്തണമെന്നാണു് സ്വാമിജിയുടെ അഭിപ്രായം. "നമുക്കു സ്വന്തമായിട്ടുള്ള വിവിധവിജ്ഞാനശാഖകളേയും വൈദേശികാധീനതകൂടാതെ നാം പഠിക്കണം. അതോടുകൂടി ഇംഗ്ലീഷുഭാഷയും പാശ്ചാത്യവിജ്ഞാനവും നാം വശമാക്കണം. സാങ്കേതികപരിശീലനവും അതുപോലെ വ്യവസായാഭിവൃദ്ധിക്കുതകുന്ന മറെറല്ലാപഠനങ്ങളും നമുക്കുണ്ടായാൽ, പരദാസ്യം തേടിപ്പോകാതെ ജനങ്ങൾക്കു് സ്വതന്ത്രമായി ജീവിക്കാൻ വേണ്ടതു് സമ്പാദിക്കാം; പഞ്ഞകാലത്തേക്കു് വല്ലതും കരുതിവയ്ക്കുകയുംചെയ്യാം." നമ്മുടെ നാട്ടിന്നു് സ്വന്തമായിട്ടുള്ള വിവിധവിജ്ഞാനശാഖകളേയും നാം സ്വാധീനമാക്കണമെന്നു് ഊന്നിപ്പറഞ്ഞതിൽനിന്നു് ദേശീയവും സാംസ്കാരികവുമായ വിദ്യാഭ്യാസലക്ഷ്യങ്ങളെക്കുറിച്ചു് സ്വാമിജിക്കുള്ള ആദരവു് എത്രയാണെന്നു വെളിപ്പെടുന്നുണ്ടു്. അതേസമയം, ഇംഗ്ലീഷുഭാഷയുടേയും പാശ്ചാത്യവിജ്ഞാനങ്ങളുടേയും പഠനത്തെ അദ്ദേഹം അനുശാസിക്കുന്നതു്, നമ്മുടെ രാഷ്ട്രം പരിഷ്കൃതിയിൽ മികച്ചുനില്ക്കുന്ന പാശ്ചാത്യരാജ്യങ്ങളോടൊപ്പം മുന്നോട്ടുവരണമെന്നതിലേക്കാണു്. ഏതൊരു രാഷ്ട്രത്തിന്റെയും അഭ്യുദയം അതിന്റെ വ്യവസായാഭിവൃദ്ധിയെ ആശ്രയിച്ചിരിക്കുന്നതിനാൽ അതിനു സാധനമായ സാങ്കേതികവിദ്യാഭ്യാസത്തെ സ്വാമികൾ പ്രത്യേകം നിഷ്കർഷിച്ചു. പരമപുരുഷാർത്ഥമായ നി:ശ്രേയസത്തോടൊപ്പം രാഷ്ട്രത്തിന്റെ അഭ്യുദയവും സ്വാമികൾ വ്യക്തമായി ദർശിച്ചിരുന്നു.

## ശിക്ഷണോപായങ്ങൾ

1. ചിത്തൈകാഗ്രത: ജ്ഞാനസമ്പാദനത്തിനുള്ള ഏകോപായം ചിത്തൈകാഗ്രതയാണു്. വിദ്യാഭ്യാസത്തിന്റെ മർമ്മംതന്നെ അതാണു്. ഏതുവിഷയത്തിലും വിജയംനേടാൻ ഈ ഒരുപായമേയുള്ളു. അതിപ്രാകൃതമനുഷ്യൻ മുതൽ മഹായോഗിവരെയുള്ളവരെല്ലാം ഉദ്ദേശസിദ്ധിക്കു ഈ മാർഗ്ഗമത്രേ ഉപയോഗപ്പെടുത്തുന്നതു്.

മനുഷ്യർക്കു പിണയുന്ന തെററുകൾക്കു ഏക കാരണം ചിത്തൈകാഗ്രതയില്ലായ്മയാണു്. 'സുശിക്ഷിതമായ മനുഷ്യമനസ്സിനു് ഒരിക്കലും തെററുപററില്ല.' മനോനിയമത്തിന്റെ ഏററക്കുറവാണു് മനുഷ്യനും മനുഷ്യനും തമ്മിൽ, അത്യുത്തമനും അതിനീചനും തമ്മിൽ, ഭേദമുണ്ടാക്കുന്നതു്. മനുഷ്യർക്കും മൃഗങ്ങൾക്കും തമ്മിലുള്ള വ്യത്യാസവും മന:ശിക്ഷണത്തെ ആശ്രയി

ച്ചുതന്നെ. മൃഗങ്ങളെ മരുക്കിയെടുക്കാൻ എത്ര പ്രയാസമുണ്ടെന്ന് അതിലേർപ്പെട്ടിരിക്കുന്ന വിദഗ്ദ്ധന്മാർക്കറിയാം. പഠിക്കുന്നതെല്ലാം ഉടനടി മറന്നുപോകുന്നതാണ് മൃഗസ്വഭാവം.

ജ്ഞാനഭണ്ഡാരം തുറക്കാനുള്ള താക്കോൽ മനസ്സിന്റെ ഏകാഗ്രതയാണെന്നിരിക്കെ, അതിനെ എങ്ങനെ സമ്പാദിക്കാമെന്നതാണ് അടുത്ത പ്രശ്നം. എണ്ണമററ വിചാരങ്ങളും വികാരങ്ങളും തള്ളിക്കയറി മനസ്സിനെ സദാ കലുഷമാക്കിക്കൊണ്ടിരിക്കുന്നതിനാൽ അതിനെ ഏകാഗ്രമാക്കുക എന്നത് അത്ര എളുപ്പമല്ല. എത്രയും ക്ഷമയോടും വൈരാഗ്യത്തോടും കൂടി നിരന്തരം ധ്യാനം അഭ്യസിക്കുന്നതുകൊണ്ടേ മനോനിയമനം സാധ്യമാവൂ. ഈ ധ്യാനമാർഗ്ഗത്തെ ശാസ്ത്രീയമായി ഉപദേശിക്കുന്നത് രാജയോഗമാണ്. അതിലെ പ്രാരംഭസാധനകളുടെയെങ്കിലും അഭ്യാസം വിദ്യാർത്ഥിക്ക് ഒഴിച്ചുകൂടാത്തതാണ്.

വിദ്യാഭ്യാസത്തിന്റെ മർമ്മം മനസ്സംയമമാണ്, വൃത്താന്തസംഭരണമല്ല, എന്ന് സ്വാമികൾ എത്രയും ദൃഢസ്വരത്തിൽ അടിക്കടി ഉദ്ബോധിപ്പിക്കുന്നു, "എനിക്കു വീണ്ടുമൊരിക്കൽ വിദ്യാർത്ഥിജീവിതം ആവർത്തിക്കേണ്ടിവന്നാൽ ഞാനൊരിക്കലും വൃത്താന്തസംഭരണത്തിനുദ്യമിക്കയേ ഇല്ല; പ്രത്യുത ഏകാഗ്രതാബലവും അനാസക്തിയും ദൃഢപ്പെടുത്തുവാൻ ശ്രമിക്കും. അങ്ങനെ യുക്തമായ ഒരു ജ്ഞാനസാമഗ്രി സ്വാധീനമാകുമ്പോൾ എത്ര കാര്യങ്ങൾ വേണമെങ്കിലും എനിക്ക് ഇഷ്ടംപോലെ ഗ്രഹിക്കാം."

## ബ്രഹ്മചര്യവും ശ്രദ്ധയും:

പന്ത്രണ്ടു വർഷത്തെ തുടർച്ചയായ ബ്രഹ്മചര്യനിഷ്ഠകൊണ്ട് ഏതൊരുവനും മനസ്സിനെ നിയമിച്ച് ഏകാഗ്രതാബലം സമ്പാദിപ്പാൻ കഴിയും. മഹത്തായ മേധാശക്തിക്കും ആധ്യാത്മികവീര്യത്തിനും ഉറവിടമാണത്. "സർവ്വകാലങ്ങളിലും സർവ്വാവസ്ഥകളിലും വാങ്മനഃകായങ്ങളാൽ ചാരിത്ര്യരക്ഷണമാണ് ബ്രഹ്മചര്യനിഷ്ഠ." ചാരിത്ര്യഹീനമായ കർമ്മത്തെപ്പോലെതന്നെ നിന്ദ്യമാണ് ചാരിത്ര്യഹീനമായ മനോവൃത്തിയും. നമ്മുടെ നാടിന്റെ ഇന്നത്തെ അനാശാസ്യനിലയ്ക്കു കാരണം ബ്രഹ്മചര്യനിഷ്ഠയില്ലായ്മയാണെന്ന് സ്വാമികൾ പലപ്പോഴും പറഞ്ഞിട്ടുണ്ട്. അതിനാൽ ഓരോ വിദ്യാർത്ഥിക്കും ബ്രഹ്മചര്യനിഷ്ഠയിൽ ശിക്ഷണം നല്കുകയാണ് ഇന്നത്തെ ആവശ്യം. അതോടുകൂടിത്തന്നെ ഓരോ വിദ്യാർത്ഥിക്കും അവശ്യം ഉണ്ടായിരിക്കേണ്ടതാണ് ആത്മശ്രദ്ധ—അവനവനിൽതന്നെ ദൃഢവിശ്വാസം. അവനവനിൽ വിശ്വാസമില്ലാത്തവന് ജീവിതത്തിൽ യാതൊന്നും നേടാവതല്ല. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസം ഏകാഗ്രതയുടെ ഏററക്കുറവിനെ ആശ്രയിച്ചിരിക്കുന്നതുപോലെ ശ്രദ്ധയുടെ ഏററക്കുറവിനെയും ആശ്രയിച്ചിരിക്കുന്നുവെന്നു കാണാം. ഇവ രണ്ടും—ഏകാഗ്രതയും ശ്രദ്ധയും— ബ്രഹ്മചര്യനിഷ്ഠയെ അനുസരിച്ചു ദൃഢപ്പെടുന്ന രണ്ടു ബലങ്ങളാണ്. "പാശ്ചാത്യരാജ്യങ്ങളിൽ പ്രകടമായിക്കാണുന്ന ഈ പ്രഭാവങ്ങളെല്ലാം അവരുടെ ആത്മശ്രദ്ധയിൽനിന്നുണ്ടായതാണ്. അവർക്കു അവരുടെ കായശക്തിയിൽ ദൃഢവിശ്വാസമുണ്ട്; അതിൽനിന്ന് അവരുടെ ഭൗതികപ്രഭാവം വളർന്നുവന്നു. അപ്പോൾ, നിങ്ങൾക്ക് നിങ്ങളുടെ പ്രത്യഗാത്മശക്തിയിൽ ദൃഢവിശ്വാസമുണ്ടായിരുന്നാൽ എത്ര മഹത്തരമായിരിക്കും അതിന്റെ ഫലം!........" മഹത്തായ ഈ ആത്മവിശ്വാസം, ജീവസന്ദായകവും വീര്യവത്തരവും ഉദ്ധാരകവുമായ ഈ ശ്രദ്ധ, ബാല്യംമുതല്ക്കേ നമ്മുടെ കുട്ടികളെ അഭ്യസിപ്പിക്കണം. അവരെല്ലാം സർവ്വശക്തന്റെ സന്താനങ്ങൾ, അനാദിദിവ്യജ്യോതിഃസ്ഫുലിംഗങ്ങൾ; അവർ സർവ്വശക്തന്മാർ! നമ്മുടെ പൂർവ്വികന്മാർക്കു മഹത്തായ ആത്മശ്രദ്ധയുണ്ടായിരുന്നു. അതിൽനിന്നാണ് സർവ്വോത്കൃഷ്ടമായ നമ്മുടെ പുരാതനപരിഷ്കൃതി ഉടലെടുത്തതെന്നു നാം ഓർക്കണം."

## 3. ഗുരുകുലങ്ങൾ:

വിദ്യാർത്ഥികൾ ഗുരുക്കന്മാരോടൊപ്പം നിരന്തരസമ്പർക്കത്തിൽ അന്യോന്യം ഗുരുകുലങ്ങളിൽ താമസി

ച്ചുവന്നിരുന്ന പ്രാചീന വിദ്യാഭ്യാസരീതി പുനരുദ്ധരിക്കപ്പെടണമെന്നാണ് വിവേകാനന്ദസ്വാമികളുടെ അഭിപ്രായം. ഗുരുകുലസമ്പ്രദായത്തിൽ പ്രതിഫലം കൂടാതെ വിദ്യയെ ദാനംചെയ്തിരുന്നതാണ് സ്വാമികൾ അതിന്റെ പ്രത്യേകവൈശിഷ്ട്യമായി കാണുന്നതു്. ശ്ലാഘ്യമായ ഈ വിദ്യാഭ്യാസരീതിയിൽ ഗുരുവിനും ശിഷ്യനും ഉണ്ടായിരിക്കേണ്ട മാതൃകായോഗ്യങ്ങളായ ഗുണങ്ങളെ സ്വാമികൾ നിഷ്കർഷിക്കുന്നു: "ശിഷ്യൻ വാങ്മന:കായവൃത്തികളിൽ പരിശുദ്ധനായിരിക്കണം. യഥാർത്ഥതത്വജിജ്ഞാസയും അക്ഷീണയത്നശീലവും സ്വഗുരുവിൽ ദൃഢവിശ്വാസവും അയാൾക്കുണ്ടായിരിക്കണം. വിശ്വാസം എന്നു പറഞ്ഞാൽ ശ്രദ്ധയാണ്, അന്ധമായ സ്വീകാരമല്ല. ശിഷ്യൻ സ്വന്തമായ വിവേചനാശക്തി ഉപയോഗിക്കണം. ഗുരുവാകട്ടെ, ശാസ്ത്രാർത്ഥത്തെ അറിയുന്നവനും തികച്ചും അനവദ്യനുമായിരിക്കണം. എന്തുകൊണ്ടെന്നാൽ, ഗുരുവിന്റെ വെറും മൊഴികളല്ല, പ്രത്യുത വ്യക്തിപ്രഭാവമാണ് ശിഷ്യനിൽ ചെലുത്തുന്നതു്. പേരു്, പെരുമ മുതലായ ക്ഷുദ്രലാഭങ്ങളെ മുൻനിർത്തിയാവരുതു് ഗുരുവിന്റെ അധ്യാപനം. നിഷ്കളങ്കവാത്സല്യത്താൽ പ്രേരിതമായ അധ്യാപനമാണ് ശിഷ്യനിൽ വിദ്യ സഫലമാക്കുന്നതു്."

വിദ്യാഭ്യാസവും സ്വഭാവസംസ്കരണവും

വിദ്യാർത്ഥിജീവിതത്തിൽ സ്വഭാവസംസ്കരണത്തിനു് വിവേകാനന്ദസ്വാമികൾ വലിയ പ്രാധാന്യം കല്പിക്കുന്നുണ്ടു്. ഒരുവന്റെ സ്വഭാവം എന്നു പറയുന്നതു് അവന്റെ വാസനകളുടെ സമഷ്ടിയെയാണ്. സുഖദു:ഖാനുഭവങ്ങൾ അവയുടെ സംസ്കാരങ്ങളെ മനുഷ്യമനസ്സിൽ അവശേഷിപ്പിക്കുന്നു. ഈ സംസ്കാരങ്ങൾ ദൃഢതരമായി വാസനാരൂപേണ പരിണമിക്കുന്നു. ഇങ്ങനെയുള്ള വാസനകളാണ് ഒരുവന്റെ സ്വഭാവത്തെ രൂപീകരിക്കുന്നതു്. ഇതിൽനിന്നും സ്വഭാവസംസ്കരണത്തിൽ വിചാരങ്ങൾക്കുള്ള പ്രാധാന്യം എത്രമാത്രമെന്നു നമുക്കു മനസ്സിലാക്കാം. ഇനി നമ്മുടെ നാനാതരത്തിലുള്ള മനോവൃത്തികളെ സൂക്ഷ്മം വിശകലനംചെയ്തു പഠിച്ചാൽ സുഖാനുഭവങ്ങളെ അപേക്ഷിച്ചു ദു:ഖാനുഭവങ്ങളാണ് സ്വഭാവരൂപീകരണത്തിൽ അധികപങ്കുവഹിച്ചിട്ടുള്ളതെന്നും കാണാം. മഹാപുരുഷന്മാരുടെ ചരിത്രം ഇതിലേക്കു തെളിവു തരുന്നുണ്ടു്. അവരുടെ ജീവിതത്തിൽ സന്തോഷത്തേക്കാളധികം സന്താപവും സമ്പത്തിനേക്കാളധികം ദാരിദ്ര്യവുമാണ് അന്തശ്ചൈതന്യത്തെ പ്രകാശിപ്പിക്കാൻ ഹേതുവായിട്ടുള്ളതു്.

സ്വാമികൾ മനുഷ്യമനസ്സിനെ ഒരു തടാകത്തോടുപമിച്ചുകൊണ്ടു പറയുന്നു, "തടാകത്തിൽ അലകൾ പൊങ്ങിത്താണു മറഞ്ഞുപോകുന്നുവെങ്കിലും അവ നിശ്ശേഷം ഇല്ലാതാകുന്നില്ല. അതുപോലെ നമ്മുടെ മനസ്സിനെ ക്ഷോഭിപ്പിക്കുന്ന വിവിധ വിചാരവീചികളും പ്രവൃത്തികളും തല്ക്കാലം അടങ്ങുന്നുണ്ടെങ്കിലും, വീണ്ടും പൊങ്ങിവരാനുള്ള ഒരാഭിമുഖ്യം, അതായതു് സംസ്കാരം, മനസ്സിൽ അവശേഷിപ്പിച്ചിട്ടാണ് അടങ്ങുന്നതു്. ഈ സംസ്കാരങ്ങൾ ഏതവസരത്തിലും ഉണർന്നു് മനസ്സിനെ വീണ്ടും കലുഷമാക്കാൻ സാദ്ധ്യതയുണ്ടു്. മനസ്സിന്റെ ഉപരിതലമാകുന്ന ബോധഭൂമികയിൽ അവ ദൃശ്യമല്ലെങ്കിലും അന്തർഭാഗത്തു്, അബോധപൂർവ്വമായി, വ്യാപരിച്ചുകൊണ്ടാണിരിക്കുന്നതു്. ഈ സംസ്കാരങ്ങളത്രേ സ്വഭാവരൂപീകരണത്തിന്റെ ഘടകങ്ങൾ. ഒരുവനിൽ നല്ല സംസ്കാരങ്ങൾക്കാണ് പ്രാബല്യമെങ്കിൽ അവന്റെ സ്വഭാവം നന്നായിരിക്കും; ചീത്തയ്ക്കാണെങ്കിൽ ചീത്തയുമായിരിക്കും. ഉദാഹരണമായി, ഒരുവൻ സദാ ദുർവാക്കുകൾ കേൾക്കുകയും ദുർവിഷയങ്ങളെ വിചാരിക്കയും ദുഷ്കർമ്മങ്ങളിൽ വ്യാപരിക്കയും ചെയ്യുന്നപക്ഷം മനസ്സ് ദുഷ്ടസംസ്കാരങ്ങളാൽ ദൂഷിതമായിട്ടു് അവന്റെ സ്വഭാവത്തേയും നടവടികളേയും അവനറിയാതെ നയിക്കുന്നു. നേരേമറിച്ചു്, വിചാരങ്ങളും പ്രവൃത്തികളും നല്ല വഴിക്കായിരുന്നാൽ അവ ദുഷ്കൃത്യത്തിലേക്കു ഒരിക്കലും പ്രേരിപ്പിക്കാത്തവിധം സ്വഭാവത്തെ രൂപീകരിക്കും. ഒരുവൻ ചെയ്യുന്ന വൻകാര്യങ്ങളെ നോക്കിയല്ല, പ്രത്യുത സാധാരണ ചെയ്യുന്ന ദൈനംദിനകൃത്യങ്ങളെ നോക്കിവേണം സ്വഭാവം നിർണ്ണയിക്കാൻ. എന്തുകൊണ്ടെന്നാൽ വെറും ഒരല്പനായ

മനുഷ്യനും ചില ആപൽഘട്ടങ്ങളിൽ ചില വൻകാര്യങ്ങൾ നേടിയെന്നുവരാം. എന്നാൽ സർവ്വകാലത്തും സർവ്വാവസ്ഥകളിലും മഹത്തായ സ്വഭാവം ആർക്കുണ്ടോ അവനാണ് യഥാർത്ഥമഹാൻ.

ശുഭമോ അശുഭമോ ആയ സംസ്കാരങ്ങൾ ഒരുവനിൽ ഒട്ടധികം സഞ്ചിതമാകുമ്പോൾ അവ ചില ദൃഢശീലങ്ങളെ ഉല്പാദിപ്പിക്കുന്നു. പൂർവ്വജന്മങ്ങളിൽ ആർജ്ജിച്ചിട്ടുള്ള ഇന്നത്തെ ശീലങ്ങളുടെ അടിസ്ഥാനത്തിലാണ് ഓരോരുത്തന്റെയും വർത്തമാനസ്വഭാവം രൂപീകൃതമാകുന്നത്. നാമിപ്പോൾ എന്തായിരിക്കുന്നുവോ അത് നമ്മുടെ പൂർവ്വാർജ്ജിതശീലങ്ങളുടെ ഫലമാണ്. ദുശ്ശീലങ്ങളെ ജയിക്കാനുള്ള ഏകമാർഗ്ഗം സച്ഛീലങ്ങളെ വളർത്തുകയാകുന്നു. അതു സാധ്യമാകണമെങ്കിൽ മനുഷ്യൻ എപ്പോഴും സദ്വിചാരങ്ങളിലും സദാചാരങ്ങളിലും നിരതനാകണം. 'ഇവൻ ചീത്തമനുഷ്യനാണ്'', എന്നിങ്ങനെ ആരെപ്പററിയും നാം വിധികല്പിക്കരുത്. എന്തെന്നാൽ അവൻ ചില ദുശ്ശീലങ്ങളുടെ സഞ്ചയത്തെ പ്രതിനിധീകരിക്കുക മാത്രമാണ് ചെയ്യുന്നത്; സച്ഛീലങ്ങൾകൊണ്ട് അവയെ ജയിക്കാവുന്നതേയുള്ളു.

മേല്പറഞ്ഞ വസ്തുതകൾ വച്ചുനോക്കുമ്പോൾ നമ്മുടെ സ്വഭാവത്തിന് നാംതന്നെയാണ് ഉത്തരവാദികളെന്നു കാണാം. നമ്മുടെ ദുസ്സ്വഭാവത്തിന് വല്ല ദേവനേയോ മനുഷ്യനെയോ കുററപ്പെടുത്തേണ്ട കാര്യമില്ല. ഈശ്വരന്റെയോ മററു വല്ല ദേവതകളുടേയൊ കാരുണ്യമില്ലാതെ നമുക്കു നന്നാകാൻ വയ്യെന്നും വിചാരിക്കേണ്ട. മനുഷ്യരായ നാം ഏതാണ്ടു പട്ടുനൂൽപ്പുഴുക്കളെപ്പോലെയാണെന്നു പറയാം. പുഴു തന്നത്താൻ നിർമ്മിച്ച കൂട്ടിനകത്തു സ്വയം ബദ്ധമാകുന്നതുപോലെ മനുഷ്യൻ സ്വകർമ്മമാകുന്ന വലയ്ക്കുള്ളിൽ സ്വയം കെട്ടുപെട്ടു മോഹംനിമിത്തംതന്നെ മററാരോ കെട്ടിയതായിക്കരുതി സഹായത്തിനു കേഴുകയത്രേ ചെയ്യുന്നത്. ഈ ബന്ധത്തിൽനിന്നു മോചിക്കാൻ ബാഹ്യമായ യാതൊരു സാഹചര്യവും നാം തേടേണ്ടതില്ലെന്നും. നമ്മുടെ ഉള്ളിൽതന്നെയുള്ള ആത്മസ്വാതന്ത്ര്യത്തെ പ്രകാശിപ്പിച്ചാൽമതിയെന്നുമാണ് യോഗമതം. നാം അതിനുവേണ്ടി ഇച്ഛിക്കണം, പ്രയത്നിക്കണം. സ്വന്തം ഇച്ഛാശക്തിയെ വേണ്ട വഴിക്കു തിരിച്ചുവിട്ടു പ്രയത്നിച്ചാൽ ഏതൊരുവനും ഉയരാം. സ്വഭാവസംസ്കരണത്തിൽ ഇച്ഛാശക്തിക്കുള്ള പങ്ക് അതിപ്രധാനമാണ്.

### മതവും വിദ്യാഭ്യാസവും

''മതമാണ് വിദ്യാഭ്യാസത്തിന്റെ മർമ്മം'' എന്നത്രേ സ്വാമികളുടെ അഭിപ്രായം. ഇവിടെ 'മത' ശബ്ദംകൊണ്ട് ഏതെങ്കിലും പ്രത്യേകതരത്തിലുള്ള വിശ്വാസസംഹിതകളേയോ ആചാരനിഷ്ഠകളേയോ അല്ല അദ്ദേഹം അർത്ഥമാക്കുന്നത്. അതിപ്രാചീനകാലത്തുതന്നെ ഭാരതീയ ഋഷീശ്വരന്മാരാൽ ദർശിക്കപ്പെട്ട ''ഏകംസദ് വിപ്രാ ബഹുധാ വദന്തി''—എന്ന ശ്രുതിവാക്യത്തിൽ അടിയുറച്ചതും, പിൽക്കാലത്ത് ഭഗവത്ഗീതാദി സ്മൃതികളിൽ കൂടി വ്യാഖ്യാനിക്കപ്പെട്ടു വന്നിട്ടുള്ളതും, അർവ്വാചീനകാലത്തു സ്വഗുരുവായ ശ്രീരാമകൃഷ്ണദേവനാൽ സാക്ഷാത്കരിക്കപ്പെട്ടതുമായ വിശാലമായ അർത്ഥമാണ് 'മത'ശബ്ദത്തിന് സ്വാമികൾ നൽകുന്നത്. ഗീതയിലെ ഭഗവദ്വചനം ഇവിടെ ശ്രദ്ധേയമാണ്.

''യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാഽർച്ചിതുമിച്ഛതി।
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം॥
''യേ യഥാമാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം।
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ॥

ഏതേതു ഭക്തൻ ഏതേതു മൂർത്തിയെ ശ്രദ്ധയോടുകൂടി ഭജിക്കാനിച്ഛിക്കുന്നുവോ അതതു ഭക്തനു് ആ മൂർത്തിയിലുള്ള ശ്രദ്ധയെ ഞാൻ ഉറപ്പിച്ചുകൊടുക്കുന്നു.''

ആരു ഏതുപ്രകാരത്തിൽ എന്നെ ഭജിക്കുന്നുവോ

അവരെ ആ പ്രകാരത്തിൽ ഞാൻ ഭജിക്കുന്നു. മനുഷ്യരെല്ലാം എല്ലാവിധത്തിലും എന്റെ മാർഗ്ഗത്തെത്തന്നെയാണനുസരിക്കുന്നതു്."

ഏതു വഴിക്കായാലും പരംപൊരുളായ ഈശ്വരനെ സാക്ഷാത്കരിക്കുകയാണു് മതം, അല്ലാതെ ഗ്രന്ഥപാഠമല്ല, കുറെ വൈദ്യഗ്രന്ഥങ്ങൾ പഠിച്ചതുകൊണ്ടു മാത്രം ഒരുവൻ വൈദ്യനായിത്തീരുകയില്ല. വെറും ഭൂപടനിരീക്ഷണംകൊണ്ടു് ദേശവിശേഷങ്ങൾ കണ്ടറിയാനുള്ള ഇച്ഛ നിറവേറുന്നില്ലല്ലോ. അതുപോലെയാണു് മതവിഷയത്തിലും; ഗ്രന്ഥപാരായണംകൊണ്ടുമാത്രം ഒരുവനു് പരമസത്യത്തെ, ഈശ്വരനെ, സാക്ഷാത്കരിക്കാവതല്ല. സ്വാനുഭൂതിയാണു് മതം. ഭൂപടനിരീക്ഷണംകൊണ്ടു് ദേശവിശേഷങ്ങൾ കണ്ടറിയാനുള്ള ഔത്സുക്യം വർദ്ധിച്ചേക്കാവുന്നതുപോലെ മതശാസ്ത്രപഠനംകൊണ്ടു് തദ്വിഷയകമായ ഔത്സുക്യം ഉണ്ടാകാം, കൂടുതലൊന്നുമില്ല. "ദേവാലയങ്ങളും പള്ളികളും പ്രതിമകളുമെല്ലാം മതത്തിന്റെ ബാലപാഠങ്ങളത്രേ; ആദ്ധ്യാത്മികശിശുവിനു് ഉയർന്നപടികളിലേക്കു കയറാൻ സഹായകമാവുന്ന പ്രാരംഭപാഠങ്ങൾ മാത്രം........മതം സിദ്ധാന്തങ്ങളിലോ ആമ്നായങ്ങളിലോ തർക്കവാദങ്ങളിലോ അല്ല; അതു് ഭാവവും ഭാവാപത്തിയുമാണു്; സാക്ഷാത്തായ അനുഭൂതിയാണു് മതം" ഈ സ്വാനുഭൂതിക്കുള്ള കാരണം ശുദ്ധമായ ഹൃദയവുമാകുന്നു. സ്വാമികൾ തുടർന്നു പറയുന്നു, "നിർമ്മലഹൃദയമാണു് ഒരുവനെ പരമപദത്തിലെത്തിക്കുന്നതു്. യുക്തിക്കു ഒരിക്കലും അവിടെ പ്രവേശിക്കാവതല്ല........വിശുദ്ധഹൃദയം യുക്തിയേയും അതിക്രമിച്ചു് 'ദിവ്യജ്ഞാനം' എന്നറിയപ്പെടുന്ന ബോധാതീതഭൂമികയിൽ പ്രവേശിക്കുന്നു." ആകയാൽ ഹൃദയത്തെ സംസ്കരിക്കയാണു് ആദ്യം വേണ്ടതു്. അതു് ശുദ്ധമാകുമ്പോൾ, ജ്ഞാനസ്വരൂപനായ ഈശ്വരൻ സ്വയമേവ പ്രകാശിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ മുന്തിനില്ക്കുന്ന ദൂഷ്യങ്ങളിലൊന്നു്, അതു വെറും ബുദ്ധിവ്യായാമത്തിനു മാത്രമേ ഉതകുന്നുള്ളു. എന്നതാണു്; ഹൃദയസംസ്കരണത്തിനു് അതു് ഒട്ടും പര്യാപ്തമല്ലെന്നു പറയേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള അഭ്യാസത്തിന്റെ ഫലം മനുഷ്യരെ അങ്ങേയററം സ്വാർത്ഥമതികളും സ്നേഹശൂന്യരുമാക്കുകയുമാകുന്നു.

ശരിക്കും ആത്മനിഷ്ഠരായിത്തീരാനുള്ള ആദ്യത്തെ സാധനം ബലിഷ്ഠശരീരമാകുന്നു. എന്തുകൊണ്ടെന്നാൽ, നമ്മുടെ ക്ലേശങ്ങളിൽ മൂന്നിലൊന്നു് ശരീരദൌർബ്ബല്യം നിമിത്തമാണുണ്ടാവുന്നതു്. നാട്ടിലെ യുവജനങ്ങളോടുള്ള സ്വാമിജിയുടെ ഉപദേശമിതാണു്: "നമ്മുടെ യുവാക്കന്മാർ ആദ്യംതന്നെ ബലവാന്മാരാകണം; ആത്മനിഷ്ഠ പിന്നീടുണ്ടായിക്കൊള്ളും. നിങ്ങൾക്കു് സ്വർഗ്ഗദ്വാരം സമീപിക്കാൻ ഗീതാധ്യയനത്തേക്കാൾ നല്ലവഴി ഫുട്ബാൾകളിയാണു്. നിങ്ങൾക്കു് കുറെക്കൂടി കൈക്കരുത്തുണ്ടായാൽ, മാംസപേശികൾ കുറെക്കൂടി ദൃഢമായാൽ, ഗീതാർത്ഥം കുറെക്കൂടി വ്യക്തമായി മനസ്സിലാകും. ശ്രീകൃഷ്ണന്റെ മഹത്തായ ജ്ഞാനശക്തിയും വീര്യവും ഗ്രഹിക്കണമെങ്കിൽ നിങ്ങളിൽ കുറെക്കൂടി വീര്യമുള്ള രക്തമൊഴുകണം. നിങ്ങൾ ബലിഷ്ഠകായരായി തൻകാലിൽ നിവർന്നുനിന്നു് പുരുഷന്മാരാണെന്നു് അഭിമാനിക്കുമ്പോൾ ഉപനിഷത്തിന്റെ പൊരുളും ആത്മമഹിമയും കുറെക്കൂടി ദൃഢമായി മനസ്സിലാകും. ബലമാണു് ധർമ്മം, ദൌർബ്ബല്യം അധർമ്മവും. അനന്തബലമത്രേ ആത്മനിഷ്ഠ."

ഔപനിഷദജ്ഞാനാഭ്യാസത്താൽ ആത്മബലം സിദ്ധിക്കും. ലോകത്തിലുള്ള സർവ്വശാസ്ത്രങ്ങളിലും വെച്ചു് ഉപനിഷത്തുക്കളിൽ മാത്രമേ 'അഭയ'ശബ്ദം വീണ്ടും കേൾക്കപ്പെടുന്നുള്ളു അതു് ഈശ്വരന്റേയോ മനുഷ്യന്റേയോ വിശേഷണമായിട്ടാണു് പ്രയോഗിക്കപ്പെടുന്നതും. "ഉപനിഷത്തുക്കൾ വീര്യത്തിന്റെ മഹാനിധാനമാകുന്നു; ലോകത്തെ മുഴുവൻ ഉത്തേജനം ചെയ്യാനുള്ള വീര്യം അവയിലുണ്ടു്. അവകൊണ്ടു് സമസ്തലോകത്തേയും ഉജ്ജീവിപ്പിക്കാം, ബലവത്തരമാക്കാം, വീര്യവത്തരമാക്കാം. അവ സർവ്വജാതി–മത–സമ്പ്രദായങ്ങളിലുംപെട്ട ദുർബ്ബലരേയും ദുഃഖികളേയും പതിതരേയും ഭേരീനിനാദത്തിൽ വിളിച്ചുണർത്തി എഴുന്നേല്പിച്ചു് സ്വാതന്ത്ര്യം നേടാൻ ആഹ്വാനം

ചെയ്യുന്നു. സ്വാതന്ത്ര്യം—കായികവും മാനസികവുമായ സ്വാതന്ത്ര്യം—അതാണ് ഉപനിഷത്തുക്കളുടെ പ്രമുഖാദേശം.”

ഔപനിഷദജ്ഞാനം, അതായത് വേദാന്തം, പരമമായ സത്യത്തിന്റെ ദർശനമാകുന്നു. സത്യത്തിന്റെ ഈ ലക്ഷണം നാം പ്രത്യേകം മനസ്സിലാക്കാൻ സ്വാമിജി പറയുന്നു; “നമ്മെ കായികമായോ, ആത്മികമായോ ദുർബ്ബലരാക്കുന്നതൊന്നും സത്യമല്ല; അവയെ സർവ്വാത്മനാ വെടിയണം.........സത്യമായതെല്ലാം നിത്യമാണ്. സത്യം തന്നെ സർവ്വാത്മാക്കളുടേയും സ്വരൂപം. സത്യമാണ് ബലം, സത്യമാണ് ശുദ്ധി, സത്യമാണ് ജ്ഞാനം. സത്യം നമുക്ക് ബലദായകമാവണം, ജ്ഞാനദായകമാവണം, സഞ്ജീവിനിയാകണം.” ആകയാൽ സുധീരമായ സത്യദീക്ഷയാണ് മതനിഷ്ഠരാകാനുള്ള, ആത്മസാക്ഷാത്കാരത്തിനുള്ള, വിദ്യാഭ്യാസം.

## മതപരമായ ശിക്ഷണരീതി.

മതപരമായ ശിക്ഷണത്തിന് മഹാപുരുഷാരാധന നടപ്പാക്കുകയാണ് ഉത്തമമാർഗ്ഗമെന്ന് സ്വാമികൾ പറയുന്നു: “അവതാരപുരുഷന്മാരും ധർമ്മോപദേഷ്ടാക്കളും ഭക്താഗ്രണികളുമായി പ്രാചീനകാലത്ത് ആവിർഭവിച്ചിട്ടുള്ള ശ്രീരാമചന്ദ്രൻ, ശ്രീകൃഷ്ണൻ, ശ്രീബുദ്ധൻ, ശ്രീയേശുക്രിസ്തു തുടങ്ങിയ മഹാപുരുഷന്മാരുടേയും, അതുപോലെ അർവ്വാചീനന്മാരായ മഹാത്മാക്കളുടേയും ചരിത്രദൃഷ്ടാന്തങ്ങൾ ജീവിതലക്ഷ്യമാക്കി അനുസരിക്കത്തക്ക വിധം വിദ്യാർത്ഥികൾക്ക് ശിക്ഷണം നല്കണം. എന്നാൽ രാജ്യത്തിന്റെ ഇന്നത്തെ സ്ഥിതിയിൽ സേവനത്തിന്റെയും സിംഹപരാക്രമത്തിന്റെയും നിദർശനമായ ശ്രീ ഹനുമാന്റെ സ്വഭാവത്തെയാണ് ഉയർത്തിപ്പിടിക്കേണ്ടത്.” ഗീതാചാര്യനായ ഭഗവാൻ ശ്രീകൃഷ്ണനേയും ജഗന്മാതാവായ ശ്രീശക്തിയേയും ഉപാസിക്കണം. വൃന്ദാവനലോലനായ ശ്രീകൃഷ്ണനെ തല്ക്കാലം മാററി നിർത്തേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ നാടിന്റെ പുനരുജ്ജീവനത്തിന് അത് (വൃന്ദാവനക്രീഡ) അനുകൂലമല്ല.........‘കീർത്തന’മട്ടിലുള്ള അബലോചിതഗാനാലാപസമ്പ്രദായം ഉടനടി നിർത്തണം. പകരം ‘ധ്രുവപദ’രീതിയിലുള്ള സംഗീതം ആസ്വദിക്കാൻ ജനങ്ങൾ ശീലിക്കണം. “ഗംഭീരമായ വേദസൂക്തങ്ങളുടെ മേഘനിർഘോഷത്തിൽക്കൂടി വേണം ജനതയ്ക്കു ജീവസ്സു നല്കാൻ. എല്ലാ വിഷയത്തിലും വീരപുരുഷസഹജമായ ക്ഷത്രതേജസ്സുകൊണ്ട് പുനരുജ്ജീവനമുണ്ടാകണം. ഈ ലക്ഷ്യത്തെ മുൻനിർത്തി നിങ്ങളുടെ സ്വഭാവത്തെ രൂപീകരിക്കുന്ന പക്ഷം അതനുസരിക്കാൻ ആയിരം പേർ വേറെയുണ്ടാകും. എന്നാൽ മനസ്സിരുത്തുക, നിങ്ങൾ ലക്ഷ്യത്തിൽനിന്ന് വിരല്ക്കിടപോലും വ്യതിചലിക്കരുത്. ഒരിക്കലും നിരാശവേണ്ട. അശനത്തിലും ശയനത്തിലും, പാട്ടിലും കൂത്തിലും, ഭോഗത്തിലും രോഗത്തിലും, ഉടുപ്പിലും നടപ്പിലും, എന്നുവേണ്ട ഏതു വിഷയത്തിലും അത്യുഗ്രമായ ധാർമ്മികവീര്യം പ്രകാശിപ്പിക്കുക. നിങ്ങളുടെ മനസ്സ് ഒരിക്കലും ദൌർബല്യത്തിനു വഴിപ്പെടരുത്. മഹാവീരനായ ശ്രീ ഹനുമാനേ സ്മരിക്കുക, ജഗന്മാതാവിനെ സ്മരിക്കുക; അപ്പോൾ എല്ലാ ദൌർബല്യങ്ങളും, എല്ലാ ഭീരുത്വങ്ങളും താനേ അസ്തമിക്കുന്നതു കാണാം.”

ശ്രീ വിവേകാനന്ദസ്വാമികളുടെ മഹാപ്രജ്ഞയിലുദിച്ച വിദ്യാഭ്യാസവിഷയകമായ ചില അമൂല്യതത്വചിന്തകളാണ് ഇവിടെ സംക്ഷേപിച്ചത്. ജാതി-മത-വിശ്വാസാചാരഭേദങ്ങളെയെല്ലാം അതിക്രമിച്ച് മനുഷ്യരാശിയെ ഒന്നായി ദർശിക്കുന്ന ഒരു ഭൂമികയിൽനിന്ന് ദർശിക്കപ്പെട്ട തത്വങ്ങളാകയാൽ ഇവയ്ക്കു സാർവ്വലൌകികപ്രാമാണ്യമുണ്ട്. സർവ്വലോകമംഗളത്തിനുതകുന്ന ഈ ആദേശങ്ങളെ അനുസരിക്കുന്നതുകൊണ്ടു മാത്രമേ നമ്മുടെ നാടിന്റെ ആദ്ധ്യാത്മികവും സാംസ്കാരികവും രാഷ്ട്രീയവുമായ ശ്രേയസ്സ് കൈവരുകയുള്ളു. വിദ്യാഭ്യാസവിചക്ഷണന്മാർ ഈ വഴിക്ക് ശ്രദ്ധിക്കട്ടെ!

# ശ്രീ വിവേകാനന്ദചരിതം.

(മെയ്'ലക്കത്തിൽനിന്നും തുടർച്ച)

## അദ്ധ്യായം 9

## ക്ലേശങ്ങളും കഷ്ടതകളും

നരേന്ദ്രൻ പഠനത്തിനും ധ്യാനത്തിനും അധികസമയം വിനിയോഗിച്ചിരുന്നു. അദ്ദേഹം ദക്ഷിണേശ്വരത്തും സാധാരണ പോകുക പതിവായിരുന്നു. വിശ്വനാഥദത്തൻ തന്റെ മകൻ ഭാവിയിൽ ഒരു അഭിഭാഷകപ്രവീണനായിത്തീരണമെന്നുള്ള ആഗ്രഹം കൊണ്ടു് നരേന്ദ്രനെ അക്കാലത്തു് കല്ക്കത്തായിലെ സുപ്രസിദ്ധ വക്കീലായിരുന്ന നിമായ്ചരൻബോസ്സിന്റെ ഒരു അസിസ്റ്റാൻറായി നിയമിച്ചു. നരേന്ദ്രനെ വിവാഹബന്ധത്തിൽ ഏർപ്പെടുത്തുന്നതിനു് വിശ്വനാഥദത്തൻ പല ആലോചനകളും നടത്തുകയുണ്ടായി. പക്ഷേ ആലോചനകൾ എല്ലാം ശിഥിലീഭവിയ്ക്കുകയാണുണ്ടായതു്. നരേന്ദ്രൻ വിവാഹിതനായി കാണുന്നതിനു ശ്രീരാമകൃഷ്ണദേവൻ ഇഷ്ടപ്പെട്ടിരുന്നില്ല. നരേന്ദ്രൻ വിവാഹം കഴിക്കുന്നതിനിടയാകാതിരിക്കുന്നതിനു ശ്രീരാമകൃഷ്ണദേവൻ ജഗന്മാതാവിനോടു് പ്രാർത്ഥിക്കുകയുണ്ടായി. കല്ക്കത്തായിലെ ഒരു വലിയ കുടുംബക്കാരുമായി വിശ്വനാഥദത്തൻ നരേന്ദ്രന്റെ വിവാഹത്തെപറ്റി ആലോചിച്ചു. നരേന്ദ്രൻ ഇംഗ്ലണ്ടിൽ പോയി വിദ്യാഭ്യാസം ചെയ്യുന്നതിനുള്ള ഒരു വമ്പിച്ച തുക സ്ത്രീധനം നൽകുന്നതിനും ആ കുടുംബക്കാർ സമ്മതിച്ചു. പക്ഷേ ഈ വിവാഹം നടക്കുന്നതിനു മുൻപു വിശ്വനാഥദത്തൻ ഇഹലോകവാസം വെടിഞ്ഞു. താൻ അവിവാഹിതനായി ജീവിക്കണമെന്നായിരുന്നു നരേന്ദ്രന്റെ ആഗ്രഹം. പരിശുദ്ധജീവിതത്തിനും ഈശ്വരസാക്ഷാത്കാരത്തിനും ബ്രഹ്മചര്യം അത്യന്താപേക്ഷിതമായിരുന്നെന്നു് അദ്ദേഹത്തിനു് ബോദ്ധ്യപ്പെട്ടു. നരേന്ദ്രൻ വിവാഹത്തിൽ ഏർപ്പെടുന്നതിനു ബന്ധുമിത്രാദികൾ നിർബ്ബന്ധിച്ചിരുന്നപ്പോൾ അദ്ദേഹം ഇപ്രകാരം പറയുമായിരുന്നു. "നിങ്ങൾ എന്നെ അധഃപതിപ്പിക്കുവാൻ ശ്രമിയ്ക്കുകയാണോ? ഒരിക്കൽ വിവാഹബന്ധത്തിൽ ഏർപ്പെട്ടാൽ സർവ്വവിധക്ലേശങ്ങളും ബദ്ധപ്പാടുകളും വന്നുചേരും."

സംന്യാസിജീവിതത്തെപറ്റി നരേന്ദ്രൻ തന്റെ സ്നേഹിതരോടു് അത്യന്തം പ്രശംസിക്കുക പതിവായിരുന്നു. പക്ഷേ അവരാകട്ടെ, അദ്ദേഹത്തെ ലോകവ്യവഹാരങ്ങളിൽ ബദ്ധശ്രദ്ധനാക്കുന്നതിനു പരിശ്രമിച്ചുകൊണ്ടിരുന്നു. "ഒരു സന്യാസിയുടെ ജീവിതം അത്യുൽകൃഷ്ടമാണു്. സന്യാസി മരണത്തെ ജയിക്കുവാൻ ഒരുമ്പെടുന്നു. ശാശ്വതവും സത്യവുമായ ഒരു തത്വത്തെപ്പറ്റി സന്യാസി ആരായുമ്പോൾ ലൗകികന്മാർ ലോകത്തിലെ ക്ഷണികവും നശ്വരവുമായ വിഷയങ്ങളിൽ ആസക്തരായി ജീവിതം നാശഗർത്തത്തിലേക്കു് പതിപ്പിക്കുന്നു." നരേന്ദ്രന്റെ ഇപ്രകാരമുള്ള ആദർശവാക്കുകൾ ഒന്നും അദ്ദേഹത്തിന്റെ സ്നേഹിതന്മാർക്കു ഇഷ്ടപ്പെട്ടിരുന്നില്ല. ഒരു സ്നേഹിതൻ ഇപ്രകാരം പറകയുണ്ടായി. "നരേന്ദ്രന്റെ സർവ്വവിഷമങ്ങൾക്കും കാരണം ഇതാണു്. ഗംഗയുടെ തീരത്തുള്ള ദക്ഷിണേശ്വരത്തു് സ്ഥിതിചെയ്യുന്ന കാളീക്ഷേത്രത്തിൽ ഒരു വൃദ്ധമനുഷ്യൻ അധിവസിക്കുന്നുണ്ടു്. അദ്ദേഹം സന്യാസിയെപ്പോലെ ജീവിക്കുകയും സാധാരണയായി സമാധിയിൽ ലയിക്കുകയും ചെയ്യുന്നു. അദ്ദേഹം എപ്പോഴും ഈശ്വരനെ ധ്യാനിക്കുകയും ഈശ്വരനെപ്പറ്റി സംഭാഷണം നടത്തുകയും ചെയ്യുന്നു. അദ്ദേഹ

ത്തിന് ലോകകാര്യങ്ങളെപ്പററി ഒന്നും അറിവില്ല. അദ്ദേഹം നരേന്ദ്രന്റെ ഐശ്വര്യത്തേയും, അഭിവൃദ്ധിയേയും, അഭിലാഷത്തേയും നിഷ്ഫലമാക്കുന്നു. അദ്ദേഹം നരേന്ദ്രനെ ലൗകികവ്യവഹാരങ്ങളിൽനിന്നു വ്യതിചലിപ്പിക്കുകയും അപ്രകാരം അദ്ദേഹത്തിന്റെ ഭാവി താറുമാറാക്കുകയും ചെയ്യുന്നു. ആ വൃദ്ധന്റെ പേര് ശ്രീരാമകൃഷ്ണപരമഹംസൻ എന്നാണ്. നരേന്ദ്രൻ, നിങ്ങൾക്ക് അല്പം ബുദ്ധിയുണ്ടെങ്കിൽ അവിടെ പോകാതിരിക്കുക. അവിടെ പോകുന്നതുകൊണ്ട് നിങ്ങളുടെ പഠനത്തിനു ഹാനിയുണ്ടാകുന്നു. നിങ്ങളുടെ ഭാവിജീവിതം വ്യർത്ഥമായിത്തീരും. നിങ്ങൾക്ക് നല്ല ബുദ്ധിസാമർത്ഥ്യം ഉണ്ട്. നിങ്ങൾക്ക് എന്തു കാര്യവും നിഷ്പ്രയാസം നിറവേററുവാൻ സാധിക്കും. നിങ്ങൾ അക്കാര്യത്തിൽ മനസ്സ് വെയ്ക്കുകയും അതേ അവസരത്തിൽ ദക്ഷിണേശ്വരത്ത് പോകാതിരിക്കുകയും ചെയ്താൽ മാത്രം മതി.’’ നരേന്ദ്രൻ ഗൗരവത്തോടുകൂടി ഇപ്രകാരം മറുപടി പറഞ്ഞു. ‘‘നിങ്ങൾക്കു മനസ്സിലാകുന്നില്ല. എനിക്കും കാര്യം മനസ്സിലാകുന്നില്ല. പക്ഷെ എനിക്ക് അദ്ദേഹത്തോട് അതിയായ മമതയും സ്നേഹവും തോന്നുന്നു. എന്താണു കാര്യമെന്നു എനിക്കു മനസ്സിലാകുന്നില്ല.’’

നരേന്ദ്രൻ ദക്ഷിണേശ്വരത്ത് ചെല്ലാതിരുന്ന അവസരങ്ങളിൽ ശ്രീരാമകൃഷ്ണദേവൻ കല്ക്കട്ടായിൽ പോയി തന്റെ ശിഷ്യനെ കണ്ട് ധ്യാനത്തെപ്പററിയും മററ് ആത്മീയവിഷയങ്ങളെപ്പററിയും വേണ്ട ഉപദേശങ്ങൾ നല്കിയിരുന്നു. മാതാപിതാക്കളുടേയും ബന്ധുമിത്രാദികളുടേയും നിർബ്ബന്ധംമൂലം നരേന്ദ്രൻ വിവാഹബന്ധത്തിൽ ഏർപ്പെട്ടേക്കുമോ എന്ന് ശ്രീരാമകൃഷ്ണദേവൻ സംശയിച്ചിരുന്നു. നരേന്ദ്രൻ ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കേണ്ടിയിരുന്നുവെന്ന് ശ്രീരാമകൃഷ്ണദേവൻ ഉപദേശിച്ചിരുന്നു. ഒരു മനുഷ്യൻ പന്ത്രണ്ടു സംവത്സരക്കാലം ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവെങ്കിൽ അയാൾക്ക് അനിതരസാധാരണമായ ഒരു ശക്തിവിശേഷം ലഭിക്കുമായിരുന്നെന്നും തന്മൂലം സാധാരണ ബുദ്ധിശക്തിക്കു ലഭിക്കുവാൻ പാടില്ലാത്ത സൂക്ഷ്മവും ഗൂഢവുമായ പല കാര്യങ്ങളും ഗ്രഹിക്കുവാൻ സാധിക്കുമായിരുന്നെന്നും അപ്രകാരമുള്ള ശക്തികൊണ്ടും ചിന്താഗതികൊണ്ടും ഒരു ഈശ്വരപ്രേമിക്കു ഈശ്വരസാക്ഷാത്കാരം സിദ്ധിക്കുമായിരുന്നെന്നും അയാളുടെ പരിശുദ്ധമനസ്സുകൊണ്ട് യഥാർത്ഥസത്യം കണ്ടെത്തുവാൻ കഴിയുമെന്നും ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിരുന്നു.

ശ്രീരാമകൃഷ്ണദേവനുമായുള്ള മമതാബന്ധംകൊണ്ടായിരുന്നു നരേന്ദ്രനു വിവാഹജീവിതത്തിൽ വെറുപ്പ് തോന്നിയിരുന്നതെന്ന് അദ്ദേഹത്തിന്റെ കുടുംബക്കാർ വിശ്വസിച്ചിരുന്നു. നരേന്ദ്രൻ ഒരിക്കൽ ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി. ‘‘എന്റെ മുറിയിൽ വെച്ച് ശ്രീരാമകൃഷ്ണദേവൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിന്റെ മഹത്വത്തെ വളരെ പ്രശംസിച്ച് പറകയുണ്ടായി. അത് എന്റെ മാതാമഹി കേൾക്കുന്നതിനിടയാകുകയും അവർ ഈ വിവരം എന്റെ മാതാപിതാക്കളെ ധരിപ്പിക്കുകയും ചെയ്തു. ഈ വിവരം അറിഞ്ഞപ്പോൾ എന്റെ മാതാപിതാക്കൾ വളരെ പരിഭ്രമിച്ചു. എന്നെ വേഗത്തിൽ വിവാഹം കഴിപ്പിച്ചില്ലെങ്കിൽ ഞാൻ സന്യാസിയായിതീർന്നേക്കുമായിരുന്നെന്ന് അവർ ഭയപ്പെട്ടു. എന്റെ അമ്മയ്ക്കു പ്രത്യേകിച്ച് ഭയം തോന്നുകയുണ്ടായി. എന്റെ വിവാഹത്തെ സംബന്ധിച്ച് അമ്മ പലപ്പോഴും എന്നോട് സൂചിപ്പിക്കാറുണ്ടായിരുന്നു. ഞാൻ അപ്പോഴെല്ലാം എന്തെങ്കിലും മറുപടികൾ പറഞ്ഞിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ അനുഗ്രഹംമൂലം എല്ലാ വിവാഹാലോചനകളും താറുമാറായിത്തീരുകയാണുണ്ടായത്. ഒരിക്കൽ എന്റെ വിവാഹംസംബന്ധിച്ച് എല്ലാ ചടങ്ങുകളും സമ്പൂർത്തിയാക്കി പക്ഷെ ഏതോ നിസ്സാരകാരണംകൊണ്ട് ആ ആലോചന നിഷ്ഫലമായി കലാശിക്കുകയാണുണ്ടായത്.’’

1884-ൽ നരേന്ദ്രൻ ബി. ഏ. പരീക്ഷയ്ക്കു ചേരുകയുണ്ടായി. പരീക്ഷയ്ക്കു ചേർന്ന ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു ലോകത്തിലെ കഷ്ടതകളും ദുരിതങ്ങളും നേരിട്ട് അനുഭവിക്കേണ്ടതായി വന്നു. ഒരു ദിവസം കല്ക്കട്ടായിൽനിന്ന് രണ്ടു

മൈൽ അകലെയുള്ള വരാഹനഗരത്തിൽ താമസിച്ചിരുന്ന ഒരു സ്നേഹിതനെ കാണുന്നതിനായി അദ്ദേഹം പോയി. അവിടെ എത്തി സ്നേഹിതനുമായിട്ട് നേരംപോക്കുകൾ പറഞ്ഞും പാട്ട് പാടിയും നരേന്ദ്രൻ കുറച്ചു സമയം ചിലവഴിച്ചു. അപ്പോഴേക്കു രാത്രി അതിക്രമിച്ചു. നരേന്ദ്രന്റെ വീട്ടിൽനിന്നും ഒരു ദൂതൻ അവിടെ വേഗത്തിൽ എത്തി വിശ്വനാഥദത്തൻ ഹൃദ്രോഗം മൂലം പെട്ടെന്നു മരണമടഞ്ഞു എന്നുള്ള ദുഃഖവാർത്ത അദ്ദേഹത്തെ അറിയിച്ചു. ഈ വാർത്ത കേട്ടപ്പോൾ നരേന്ദ്രൻ ദുഃഖസാഗരത്തിൽ നിമഗ്നനായിതീർന്നു. അദ്ദേഹം വേഗത്തിൽ വീട്ടിലേക്കു മടങ്ങി. വീട്ടിൽ എത്തിയപ്പോൾ തന്റെ അമ്മയും രണ്ടു സഹോദരികളും രണ്ട് അനുജന്മാരും കരഞ്ഞുകൊണ്ടിരിക്കുന്നതായി നരേന്ദ്രൻ കണ്ടു. അദ്ദേഹത്തിന് അപ്പോൾ എന്തെങ്കിലും വർത്തമാനം പറയുന്നതിന് ശക്തിയില്ലാതായിതീർന്നു. തന്റെ വന്ദ്യപിതാവിന്റെ അന്ത്യകർമ്മമെല്ലാം ആചാരപ്രകാരം നരേന്ദ്രൻ നിർവ്വഹിച്ചു.

വിശ്വനാഥദത്തന്റെ അകാലചരമം ആ കുടുംബക്കാർക്ക് ഒരു അപരിഹാര്യമായ നഷ്ടം തന്നെയായിരുന്നു. വിശ്വനാഥദത്തൻ വരവിൽ കൂടുതൽ പണം ചിലവഴിച്ചിരുന്നു. ഇതുമൂലം നരേന്ദ്രനും കുടുംബക്കാർക്കും പലവിധമായ കഷ്ടതകളും നഷ്ടങ്ങളും സംഭവിച്ചു. കടക്കാർ അവരെ ഉപദ്രവിക്കുവാൻ തുടങ്ങി. വിശ്വനാഥദത്തനിൽനിന്നും പല സഹായങ്ങളും ലഭിച്ചുകൊണ്ടിരുന്ന ബന്ധുക്കൾ ഈ വിഷമാവസ്ഥയിൽ അവരെ ഉപദ്രവിച്ചുകൊണ്ടിരുന്നു. അവർ താമസിച്ചിരുന്ന സ്ഥലത്തുനിന്നും അവരെ പുറത്താക്കുന്നതിനുപോലും ഈ ബന്ധുക്കൾ ശ്രമിക്കുകയുണ്ടായി. നരേന്ദ്രന് യാതൊരു വരുമാനവും ഇല്ലായിരുന്നു. എങ്കിലും തന്റെ കുടുംബത്തിലെ ഏഴെട്ട് അംഗങ്ങളെ പുലർത്തേണ്ട ചുമതല വന്നുചേരുകയുണ്ടായി. സുഖജീവിതത്തിൽനിന്ന് കഷ്ടതയിലേക്കും, ദാരിദ്ര്യത്തിലേക്കും ചിലപ്പോൾ പട്ടിണിയിലേക്കും നരേന്ദ്രൻ പതിക്കുകയുണ്ടായി. ഇപ്രകാരമുള്ള ക്ലേശങ്ങളെയെല്ലാം നരേന്ദ്രൻ ധൈര്യസമേതം അഭിമുഖീകരിച്ചു.

നരേന്ദ്രൻ ബി. എ. പരീക്ഷ ജയിക്കുകയും നിയമപഠനത്തിനാരംഭിക്കുകയും ചെയ്തു. കാളേജ് വിദ്യാർത്ഥികളിൽവെച്ച് ഏററവും പാവപ്പെട്ട ആൾ നരേന്ദ്രനായിരുന്നു. പാദരക്ഷകൾ ധരിക്കുന്നത് അദ്ദേഹത്തിന് ഒരു ആഡംബരമായി പരിണമിച്ചിരുന്നു. പരുപരുത്ത വസ്ത്രങ്ങളാണ് അദ്ദേഹം അണിഞ്ഞിരുന്നത്. ഭക്ഷണം കഴിക്കാതെ പലപ്പോഴും ക്ലാസ്സിൽ ഹാജരാകേണ്ടതായി വന്നുകൂടി. നരേന്ദ്രന്റെ സ്നേഹിതന്മാർ പല അവസരങ്ങളിലും അദ്ദേഹത്തെ അവരുടെ വീടുകളിൽ ക്ഷണിച്ചുകൊണ്ടുപോയിരുന്നു. അവരുമായി സന്തോഷസല്ലാപങ്ങളിൽ അദ്ദേഹം ഏർപ്പെട്ടിരുന്നു എങ്കിലും ഭക്ഷണം കഴിക്കുന്നതിനായി അവർ ക്ഷണിച്ചിരുന്ന അവസരങ്ങളിൽ വീട്ടിലെ കഷ്ടതകളെപ്പററി ചിന്തിച്ച് അദ്ദേഹം ഭക്ഷണം കഴിക്കുന്നതിനൊരുമ്പെട്ടിരുന്നില്ല. അപ്രകാരമുള്ള അവസരങ്ങളിൽ വേറെ എവിടേയോ പോകേണ്ട ആവശ്യമുണ്ടായിരുന്നെന്ന് പറഞ്ഞ് അദ്ദേഹം സ്ഥലംവിട്ടു പോകുക പതിവായിരുന്നു. അദ്ദേഹം വീട്ടിൽ ആയിരുന്നപ്പോൾ മററുള്ളവർക്ക് ബുദ്ധിമുട്ടിനിടയാകുമെന്ന് വിചാരിച്ച് അല്പം മാത്രമെ ഭക്ഷിച്ചിരുന്നുള്ളു. മററുള്ളവർക്ക് ആഹാരം മതിയാകാതെ വന്നേക്കുമായിരുന്നുവെന്ന് വിചാരിച്ച് നരേന്ദ്രൻ ചിലപ്പോൾ തന്റെ സ്നേഹിതന്റെ വിട്ടിൽനിന്നും ഭക്ഷണം കഴിച്ചിരുന്നുവെന്നു പറയുക സാധാരണ പതിവായിരുന്നു. യഥാർത്ഥത്തിൽ അപ്രകാരമുള്ള അവസരങ്ങളിൽ അദ്ദേഹം സ്നേഹിതന്മാരുടെ വീട്ടിൽനിന്നും ഭക്ഷണം കഴിച്ചിരുന്നില്ല. ഇപ്രകാരമുള്ള ദുരിതങ്ങളിലും കഷ്ടതകളിലും നരേന്ദ്രൻ പ്രസന്നനായും സന്തുഷ്ടനായും കാണപ്പെട്ടിരുന്നു. ധനികരായ ചില സ്നേഹിതർ മനോഹരമായ വണ്ടികളിൽ വന്ന് പലപ്പോഴും നരേന്ദ്രനെ സുഖസവാരിക്കും പല കാഴ്ചകൾ കാണുന്നതിനും കൂട്ടികൊണ്ടുപോകുക പതിവായിരുന്നു. ശാരീരികമായുള്ള നരേന്ദ്രന്റെ ക്ഷീണത്തിനു കാരണം അദ്ദേഹത്തിന്റെ വന്ദ്യപിതാവിന്റെ ചരമംമൂലമുള്ള ദുഃഖംകൊണ്ടായിരുന്നുവെന്നു സ്നേഹിതന്മാർ വിശ്വസിച്ചിരുന്നു. നരേന്ദ്രനും അദ്ദേഹത്തിന്റെ അമ്മയും

അവർ താമസിച്ചിരുന്ന വീട്ട് സംബന്ധിച്ച് ഏതാനും ബന്ധുക്കളുമായി ഒരു വ്യവഹാരത്തിൽ ഏർപ്പെടേണ്ടതായി വന്നു ചേർന്നു. ഈ വ്യവഹാരം വളരെനാൾ നീണ്ടുനിന്നു. അവസാനത്തിൽ നരേന്ദ്രനു വിജയം ലഭിച്ചു. കോടതിയിൽ നടന്ന ഈ വ്യവഹാരത്തിനു ശേഷം നരേന്ദ്രനു കുടുംബകാര്യം നടത്തുന്നതിനുള്ള ബുദ്ധിമുട്ട് അല്പം കുറഞ്ഞു. സാധാരണരീതിയിൽ ജീവിക്കുന്നതിനു ആവശ്യമുണ്ടായിരുന്ന ആഹാരങ്ങൾക്കും വസ്ത്രങ്ങൾക്കും നരേന്ദ്രനും തന്റെ കുടുംബക്കാരും പല വർഷങ്ങളായിട്ട് വിഷമിച്ചുകൊണ്ടിരുന്നു.

തനിക്കു സാമ്പത്തികമായ ശ്രേയസ്സു ലഭിച്ചേക്കുമായിരുന്നെന്നുള്ള ഉദ്ദേശത്തോടുകൂടി ഫ്രീ മേസൺ സംഘത്തിലെ ഒരു അംഗമായി അദ്ദേഹം ചേർന്നു. ഈശ്വരചന്ദ്രവിദ്യാസാഗർ നടത്തിവന്നിരുന്ന ഒരു സ്കൂളിലെ അദ്ധ്യാപകനായി നരേന്ദ്രൻ അല്പം നാൾ ജോലിചെയ്തു. വേറെ ഉദ്യോഗത്തെ കാംക്ഷിച്ചു ഒരു മാസം കഴിഞ്ഞപ്പോൾ അദ്ദേഹം ഈ അദ്ധ്യാപകവൃത്തിയിൽനിന്നും പിൻവാങ്ങി. നൈരാശ്യജനകമായ പലഘട്ടങ്ങളെയും നരേന്ദ്രൻ ധൈര്യത്തോടും സന്തോഷത്തോടും കൂടി തരണം ചെയ്തു. ഇതുമൂലം ഭാവിയിൽ എന്തു കഷ്ടതകളെയും ബുദ്ധിമുട്ടുകളെയും അഭിമുഖീകരിക്കുന്നതിനു വേണ്ടിയിരുന്ന ധൈര്യവും സന്നദ്ധതയും നരേന്ദ്രനു ലഭിച്ചു.

നരേന്ദ്രൻ അനുഭവിച്ച കഷ്ടതകളെയും ക്ലേശങ്ങളെയുംപറ്റി അദ്ദേഹം ഒരിക്കൽ ഇപ്രകാരം വർണ്ണിച്ചു. “അച്ഛന്റെ ചരമത്തിലുള്ള ദുഃഖാചരണത്തിനുമുൻപ് തന്നെ എന്തെങ്കിലും ഉദ്യോഗം ലഭിക്കുന്നതിനുവേണ്ടിയുള്ള പരിശ്രമത്തിൽ എനിക്ക് ഏർപ്പെടേണ്ടതായി വന്നുകൂടി. പട്ടിണിയായും പാദരക്ഷകൂടാതെയും ഉച്ചക്കുള്ള സൂര്യന്റെ കഠിനവെയിലിൽ ഉദ്യോഗത്തിനുള്ള അപേക്ഷയുമായി ആപ്പീസുകൾതോറും നടന്നു ബുദ്ധിമുട്ടേണ്ടതായി വന്നുചേർന്നു. ഇപ്രകാരമുള്ള അവസരങ്ങളിൽ എന്നോട് സഹതാപം തോന്നിയിരുന്ന ഒന്നുരണ്ടു സ്നേഹിതന്മാർകൂടി എന്നെ അനുഗമിച്ചിരുന്നു. എനിക്ക് ഒരിടത്തും പ്രവേശനം കിട്ടുകയുണ്ടായില്ല. ഇതേപ്രകാരം എനിക്കു ലഭിച്ച അനുഭവങ്ങളിൽനിന്നും നിസ്വാർത്ഥമായ സ്നേഹവും സഹതാപവും ഈ ലോകത്തിൽ ദുർലഭമായിരുന്നെന്നും ക്ഷീണിതർക്കും അവശർക്കും നിരാശ്രയർക്കും ഒരിടത്തും സ്ഥാനമില്ലായിരുന്നെന്നും ഞാൻ മനസ്സിലാക്കി. ഏതാനും ദിവസങ്ങൾക്കുമുൻപ് എന്നെ സഹായിക്കുന്നതിൽ ആഗ്രഹം പ്രദർശിപ്പിച്ച വ്യക്തികൾ ഈ അവസരത്തിൽ എന്നെ സഹായിച്ചില്ലെന്നു മാത്രമല്ല അവർ എന്നെ കാണുന്നതിനുപോലും ഇഷ്ടമില്ലാതെയായിരുന്നു. ഇപ്രകാരമുള്ള അനുഭവങ്ങൾമൂലം ഈ പ്രപഞ്ചം വെറും പൈശാചികമായി എനിക്ക് തോന്നി. ഒരു ദിവസം കാലുവേദനകൊണ്ടും പാരവശ്യം കൊണ്ടും ഒക്ടർലോണി സ്മാരകത്തിന്റെ നിഴലിൽ ഞാൻ ഇരിക്കുകയുണ്ടായി. എന്റെ ചില സ്നേഹിതന്മാർ അപ്പോൾ അവിടെ വന്നുചേർന്നു. അവരിൽ ഒരാൾ എന്നെ സമാധാനിപ്പിക്കുന്നതിനുവേണ്ടി ഈശ്വരാനുഗ്രഹത്തെ പ്രതിപാദിക്കുന്ന ഒരു പാട്ടുപാടി. ആ പാട്ട് കേട്ടപ്പോൾ എന്റെ തലയിൽ ഒരു വലിയ പ്രഹരമേറ്റതുപോലെ എനിക്കുതോന്നി. എന്റെ അമ്മയുടേയും സഹോദരന്മാരുടേയും നിരാശ്രയാവസ്ഥയേയും ക്ലേശങ്ങളേയും ഓർത്തു ഞാൻ അത്യന്തം ദുഃഖിതനായി ഇപ്രകാരം പറഞ്ഞു. ‘ആ പാട്ട് ദയവുചെയ്തു നിങ്ങൾ നിറുത്തുമോ. ഇപ്രകാരമുള്ള ഭാവനകളും ചിന്തകളും മറ്റും സർവ്വവിധമായ സൗഖ്യങ്ങളുടെ മദ്ധ്യത്തിൽ ജനിച്ചവർക്കും തന്റെ ബന്ധുക്കളിൽ ആർക്കുംതന്നെ ആഹാരത്തിനു ബുദ്ധിമുട്ടേണ്ടതായിട്ടില്ലാത്തവർക്കും രസകരമായി തോന്നാം. ഇതേപ്രകാരത്തിലുള്ള ഭാവനകളും ചിന്താഗതികളും ഒരിക്കൽ എനിക്കുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ ജീവിതത്തിൽ പല പ്രശ്നങ്ങളെയും അഭിമുഖീകരിക്കേണ്ടിവന്നതുകൊണ്ട് ഇതെല്ലാം വെറും പരിഹാസ്യവും നിന്ദിതവുമായി എനിക്കു തോന്നുന്നു.’ എന്റെ സ്നേഹിതനു ഈ വാക്കുകൾ രസിച്ചില്ലായിരിക്കാം. എന്റെ കഷ്ടതകളേയും ദുഃഖങ്ങളേയും ആ സ്നേഹിതൻ എപ്രകാരമാണ് മനസ്സിലാക്കുക! എന്റെ വീട്ടിലുള്ളവർക്കു ഭക്ഷണം ഇല്ലാതെയും എന്റെ കയ്യിൽ പണം ഇല്ലാ

തെയും വന്നിരുന്ന അവസരങ്ങളിൽ സ്നേഹിതന്റെ ക്ഷണമനുസരിച്ച് ആ വീട്ടിൽ ഭക്ഷണം കഴിക്കുന്നതിനു പോകുകയായിരുന്നെന്നു പറയുകയും ഭാവിക്കുകയും ചെയ്യുക പതിവായിരുന്നു. എന്റെ അഭിമാനം കൊണ്ടു ഈ കാര്യങ്ങൾ ഒന്നും മററുള്ളവരോട് ഞാൻ പറയുകയുണ്ടായില്ല. ധനികരായ എന്റെ ചില സ്നേഹിതർ അവരുടെ വീട്ടിൽ ചെല്ലുന്നതിനും പാട്ടു പാടുന്നതിനും എന്നെ ക്ഷണിച്ചിരുന്നു. എന്റെ വിഷമങ്ങളേയും ദുരിതങ്ങളേയും അവരോട് പറയുന്നതിന് ഞാൻ വൈമനസ്യം പ്രകടിപ്പിച്ചിരുന്നു. അവരും എന്റെ വിഷമങ്ങളെപ്പററി അറിയുന്നതിനു ശ്രമിക്കയുണ്ടായില്ല. അവരിൽ ചിലർ എന്നോടു ഇപ്രകാരം ചോദിക്കമായിരുന്നു. 'എന്താണ് നിങ്ങൾ ക്ഷീണനായും വിഷണ്ണനായും കാണുന്നത്' അവരിൽ ഒരാൾ എന്റെ പരിതാപാവസ്ഥയെപ്പററി മനസ്സിലാക്കി ഞാൻ അറിയാതെ ചിലപ്പോഴൊക്കെ ഇന്ന ആളെന്നറിയിക്കാതെ എന്റെ കുടുംബക്കാരെ സഹായിച്ചുകൊണ്ടിരുന്നു. ഞാൻ അദ്ദേഹത്തോട് എന്നന്നേയ്ക്കും കൃതജ്ഞതയുള്ളവനാകുന്നു.'' (തുടരും)

— സ്വാമി ജൈത്രാനന്ദ.

# സ്വാതന്ത്ര്യത്തിന്റെ ശുക്രനക്ഷത്രം.

[ഭാരതസ്വാതന്ത്ര്യത്തിന്റെ പുലരിയെ കുറിക്കുന്ന ശുക്രനക്ഷത്രമാണ് ശ്രീമദ് വിവേകാനന്ദസ്വാമികൾ. അവിടുന്ന് അടിമജനതയിൽ ആത്മാഭിമാനം ഉജ്ജ്വലിപ്പിച്ചു, സ്വാതന്ത്ര്യസമരവീരന്മാരെ ഉണർത്തിവിട്ടു.]

ശ്രീമദ് വിവേകാനന്ദസ്വാമികൾ വിശ്വവിജയം ചെയ്തു മടക്കത്തിൽ കൊളംബിൽ കപ്പലിറങ്ങി. 1897 ജനുവരി 16-ാംനു- അവിടെ വെച്ചു ചെയ്ത പ്രസംഗത്തിൽ സ്വാമിജി സാഭിമാനം പറയുന്നു: ''ഈ ഭൂമണ്ഡലത്തിൽ അനുഗൃഹീതമായ പുണ്യഭൂമിയെന്ന് അവകാശപ്പെടാവുന്ന ഒരു രാജ്യമുണ്ടെങ്കിൽ, തങ്ങളുടെ കർമ്മങ്ങൾക്കു സമാധാനം പറയാനായി ആത്മാക്കൾക്കൊക്കെ വന്നുകൂടേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, ഈശ്വരാഭിമുഖം യാത്ര തുടരുന്ന ഓരോ ആത്മാവിനും തന്റെ അന്ത്യമായ വിശ്രമസ്ഥാനം നേടുവാൻ വന്നെത്തേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ, മനുഷ്യരാശിക്കു സൗമ്യത ഔദാര്യം പരിശുദ്ധി ശാന്തി എന്നിവയിലേക്ക് ഏററവും അടുത്തെത്താൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ, എല്ലാററിനും മേലെ അന്തർദൃഷ്ടിയുടേതും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ—അതു് ഈ ഭാരതമാണ്. ഇവിടെനിന്ന് അതിപ്രാചീനകാലം മുതൽ മതസ്ഥാപകന്മാർ പുറപ്പെട്ടുചെന്നു ഭൂമണ്ഡലത്തെ ആദ്ധ്യാത്മികസത്യത്തിന്റെ വിശുദ്ധവും അനശ്വരവുമായ ജലധാരകൊണ്ടു വീണ്ടും വീണ്ടും ആപ്ലാവനം ചെയ്തിട്ടുണ്ട്. ഇവിടെനിന്നാണ്, കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമുള്ള ഭൂഖണ്ഡങ്ങളെ ആറാടിച്ച ദർശനതരംഗങ്ങളുടെ വേലിയേററം പുറപ്പെട്ടിട്ടുള്ളതു്; ലോകത്തിലെ ഭൗതികമായ പരിഷ്കാരത്തെ ആദ്ധ്യാത്മികമാക്കുവാനുള്ള ശക്തിതരംഗവും ഇവിടെനിന്നുതന്നെ പുറപ്പെടണം. മറുനാടുകളിലെ ദശലക്ഷങ്ങളുടെ കരങ്ങൾ വേവിക്കുന്ന ഭൗതികവാദമായ തീകെടുത്തി ജീവൻ നൽകുന്ന വെള്ളവും ഇവിടെയാണുള്ളതു്. സുഹൃത്തുക്കളേ, വിശ്വസിക്കുക; ഇതു നടക്കും.'' (വിവേകാനന്ദസാഹിത്യസർവ്വസ്വം III. 2, 3.)

''ഭാരതത്തോടു ലോകത്തിനുള്ള കടപ്പാടു വമ്പിച്ചതാണെ''ന്നു പറഞ്ഞിട്ടു ''മററു രാജ്യങ്ങളും സത്യത്തിന്റെയും ശക്തിയുടെയും ബീജങ്ങൾ ലോകത്തിലെങ്ങും വിതറിയിട്ടുണ്ടെന്നു സമ്മതിച്ചുകൊണ്ടു സ്വാമിജി നമ്മോടു ശ്രദ്ധിക്കാൻ പറയുന്നു:'' അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ അഭിമാനങ്ങളോടുകൂടിയുമാണ് നട

ന്നിട്ടുള്ളതു്. ഓരോ ആശയത്തിനും നീണ്ടച്ചാലുകളിൽ കുതിരേണ്ടിവന്നു. ഓരോ ആശയത്തിനും ദശലക്ഷക്കണക്കിനുള്ള സമസൃഷ്ടങ്ങളുടെ രക്തത്തിൽ മുട്ടോളം താണു നില്ക്കേണ്ടിവന്നു. ശക്തിയുടേതായ ഓരോ വാക്കിനും അകമ്പടിയായി, ദശലക്ഷങ്ങളുടെ ഏങ്ങലുകളും പിതൃരഹിതരുടെ മുറയിടലുകളും വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണു് പ്രധാനമായും മററു ജനതകൾ പഠിപ്പിച്ചിട്ടുള്ളതു്. ഭാരതമാകട്ടെ, ബഹുസഹസ്രം വത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂട്ടുകയാണു്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു വിഷയമല്ലാതിരുന്നപ്പോൾ, ഇന്നത്തെ യൂറോപ്പുകാരുടെ പൂർവ്വികർ വനങ്ങളിൽ പാർത്തു നീലച്ചായം പൂരട്ടി നടന്നപ്പോൾ, ഈ ഭാരതത്തിൽ പ്രവർത്തനം മികച്ചിരുന്നു. അതിനും മുമ്പു് ചരിത്രംപോലും രേഖപ്പെടുത്താത്ത ഒരു കാലം, കേട്ടുകേൾവിക്കു തുറിച്ചു നോക്കാനാവാത്ത വണ്ണം ഇരുൾ തിങ്ങിയ ആ കാലം—അന്നുതൊട്ടിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു പുറപ്പെട്ടിട്ടുണ്ടു്. എന്നല്ല, ഓരോ വാക്കു് ഉച്ചരിക്കപ്പെടുമ്പോഴും ഉണ്ടായിട്ടുള്ളതു പിമ്പിൽ അനുഗ്രഹവും മുമ്പിൽ ശാന്തിയുമാണു്. ലോകത്തിലുള്ള ജനതകളിൽവെച്ചു നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൌഭാഗ്യം നമുക്കുള്ളതാണു്. അതുകൊണ്ടു നാം ഇന്നും ജീവിക്കുന്നു.

(വിവേകാനന്ദസാഹിത്യസർവ്വസ്വം. III. 3, 4)

ഭാരതത്തിന്റെ അനശ്വരതയെ സ്വാമിജി വർണ്ണിക്കുന്നു: "ഗ്രീക്കുകാരുടെ പെരുത്ത കപ്പിളികൾ അഭിയാനംചെയ്യുന്ന ഒച്ചകേട്ടു ഭൂമണ്ഡലം നടുങ്ങിപ്പോയ ഒരു കാലമുണ്ടായിരുന്നു. ഗ്രീക്കുകാരുടെ ആ പുരാതനരാഷ്ട്രം പറയത്തക്ക ഒരു കഥയും അവശേഷിപ്പിക്കാതെ ഭൂമുഖത്തുനിന്നു മാഞ്ഞുമറഞ്ഞു. ഇഹലോകത്തിൽ കാമ്യമായിരുന്നതിന്നെല്ലാം മേലെ റോമൻ ഗരുഡൻ പാറിയിരുന്ന ഒരു കാലമുണ്ടായിരുന്നു. എവിടെയും റോമിന്റെ പ്രാബല്യം അനുഭവപ്പെട്ടിരുന്നു, മനുഷ്യരാശിയുടെ ശിരസ്സിൽ അടിച്ചേൽപ്പിക്കപ്പെടുകയും ചെയ്തിരുന്നു. റോം എന്നു കേട്ടാൽ ഭൂമി വിറച്ചിരുന്നു. ഇന്നോ റോം പട്ടണം നിന്നിരുന്ന മലകൾ നഷ്ടശിഷ്ടങ്ങളുടെ ഒരു കുമ്പാരം. സീസർ ചക്രവർത്തിമാർ ചെങ്കോൽ നടത്തിയ ഇടങ്ങളിൽ ഇന്നു ചിലന്തി വലകെട്ടുന്നു. ഒപ്പംതന്നെ മഹത്വമാർന്ന മററു ജനതകളും വരികയും പോകയും കഴിഞ്ഞു. അവർ ഏതാനും മണിക്കൂർ മദിച്ചുതിമിർത്തു കോയ്മനടത്തി; നീചമായ ഒരു ജനതയുടെ ജീവിതം നയിച്ചു; എന്നിട്ടു് വെള്ളത്തിലെ ചിററലകൾപോലെ അപ്രത്യക്ഷമാകയും ചെയ്തു. അങ്ങനെയാണു് ഈ ജനതകൾ മനുഷ്യരാശിയുടെമേൽ താന്താങ്ങളുടെ മുദ്ര പതിച്ചതു്. എന്നാൽ നാം ജീവിക്കുന്നു." (വി. സാ. സ. III. 4). വെറുമൊരു ജീവിക്കലല്ല അതെന്നു സ്വാമിജി തുടർന്നു ചൂണ്ടിക്കാട്ടുന്നു: "ആയിരമായിരം കൊല്ലങ്ങളായി ചിന്തിച്ചു പൊരുത്തപ്പെടുത്തിയ അതേ നിയമങ്ങൾ ഇന്നും നിലവിലുണ്ടു്. യുഗങ്ങളിലൂടെ പ്രവർത്തിച്ചുവന്ന ബുദ്ധിയിൽനിന്നും ശതകങ്ങളിലായി രൂപപ്പെട്ട അനുഭവത്തിൽനിന്നും ഉടലെടുത്ത കീഴ്നടപ്പുകൾ ഉണ്ടു്. അവ ഏതാണ്ടു് അനശ്വരങ്ങൾതന്നെ എന്നു തോന്നും. നാൾ ചെല്ലുംതോറും, ദൌർഭാഗ്യത്തിന്റെ ആഘാതങ്ങൾ ഒന്നിനുമേൽ ഒന്നായി ചൊരിയുംതോറും, അവക്കു് ഒരേ ഒരു ഫലമേ കാണാനുള്ളു. ആ വക നിയമങ്ങളും കീഴ്നടപ്പുകളും കൂടുതൽ പ്രബലങ്ങളും സ്ഥിരതരങ്ങളുമാവുക." (വിവേകാനന്ദസാഹിത്യസർവ്വസ്വം-III. 4).

ഭാരതീയർക്കു ഭാരതീയതയിൽതന്നെ ലജ്ജ തോന്നുമാറു് അടിമത്തം അത്ര ഭയങ്കരമായിരുന്ന അക്കാലത്തു്, വിശേഷിച്ചും ഭാരതവൈരികളുടെ വിദ്യാലയങ്ങളിൽ പഠിച്ചു അഭ്യസ്തവിദ്യർ വെള്ളക്കാരന്റെ പ്രസാദം ജന്മസാഫല്യമെന്നു കരുതിവന്ന അക്കാലത്തു്, ആണു് സ്വാമിജി ഇപ്പറഞ്ഞതെന്നു് ഓർക്കണം. സർവ്വഥാ നിഷേധരൂപവും മൃതിയെക്കാൾ ഭയങ്കരവുമായ ആ വിദ്യാഭ്യാസത്തെ സ്വാമിജി തുറന്നുകാട്ടുന്നു: "ശിശുവിനെ പള്ളിക്കൂടത്തിലേക്കു കൊണ്ടുപോകുന്നു. അവൻ പഠിക്കുന്ന ഒന്നാമത്തെ സംഗതി തന്റെ അച്ഛൻ ഒരു വിഡ്ഢിയാണെന്നത്രേ. രണ്ടാമത്തേതു തന്റെ മുത്തച്ഛൻ ഭ്രാന്തനാണെന്നു്. മൂന്നാമത്തേതു്

തന്റെ ഗുരുക്കന്മാരെല്ലാം കാപടികന്മാരാണെന്നു്. നാലാമത്തേതു് മതഗ്രന്ഥങ്ങളെല്ലാം പച്ചക്കള്ളങ്ങളാണെന്നു്! വയസ്സു പതിനാറു തികയുമ്പോൾ, എല്ലാം ജീവനമില്ലാത്ത നിഷേധങ്ങളുടെ ഒരു കുമ്പാരമായിത്തീർന്നിരിക്കുന്നു അവൻ. ഇതിന്റെ ഫലമോ? അമ്പതു കൊല്ലക്കാലമായി നിലവിലുള്ള ഈദൃശമായ വിദ്യാഭ്യാസം മൂന്നു പ്രവിശ്യകളിലെങ്ങും പ്രതിഭാശാലിയായ ഒരു പുരുഷനെയെങ്കിലും ഉളവാക്കിയിട്ടില്ലെന്നത്രേ. പ്രതിഭാശാലികളത്രയും! മററു വല്ലേടത്തുമാണു് വിദ്യാഭ്യാസം ചെയ്തിട്ടുള്ളതു്, ഈ രാജ്യത്തല്ല. അഥവാ, അവർ അന്ധവിശ്വാസങ്ങൾ തുടച്ചുമാററാനായി ഒരിക്കൽക്കൂടി പഴയ വിദ്യാലയങ്ങളിലേക്കു ചെന്നവരാണു്."
(വിവേകാനന്ദ സാഹിത്യസർവ്വസ്വം III. 193, 194)

ഈ അപകടം നല്ലതുപോലെ അറിഞ്ഞിരുന്ന സ്വാമിജി ഭാരതീയരുടെ പഴയ പാരമ്പര്യത്തിൽ അങ്ങേയററത്തെ അഭിമാനം വിധിക്കുന്നു. സ്വാമിജി ലാഹോറിൽവച്ചു പറയുന്നു: "എന്റെ പൂർവ്വികരെപ്പററി ലജ്ജിക്കാതിരിക്കുക എന്നതു് എന്റെ ജീവിതതത്വങ്ങളിലൊന്നത്രേ. എക്കാലവും ജനിച്ചിട്ടുള്ള അത്യഭിമാനികളിൽ ഒരുവനാണു് ഞാൻ; എന്നാൽ എന്റെ അഭിമാനം എന്നെച്ചൊല്ലിയല്ല. എന്റെ പൂർവ്വികരെച്ചൊല്ലിയാണെന്നു ഞാൻ വ്യക്തമാക്കട്ടെ. പൊയ്പ്പോയ കാലത്തെപ്പററി കൂടുതൽ പഠിക്കുംതോറും ഞാൻ കൂടുതൽ പിന്നോട്ടുനോക്കുകയാണു ; ഏറിയതോതിൽ അഭിമാനംകൊള്ളുകയാണു്; അതെനിക്കു വിശ്വാസജന്യമായ കരുത്തും ശൂരതയും നല്കുന്നു, അതെന്നെക്കൊണ്ടു്, നമ്മുടെ പൂർവ്വികന്മാർ തയ്യാറാക്കിയ വമ്പിച്ച ആ കർമ്മപദ്ധതികളെ പ്രയോഗത്തിൽ വരുത്താൻ പണിയെടുപ്പിക്കുന്നു. പ്രാചീനരായ ആര്യന്മാരുടെ സന്താനങ്ങളേ, ഈശ്വരകൃപകൊണ്ടു് നിങ്ങൾക്കു് അതേ അഭിമാനമുണ്ടാകട്ടെ! നിങ്ങളുടെ പൂർവ്വികന്മാരിലുള്ള വിശ്വാസം നിങ്ങളുടെ രക്തത്തിൽ ഉയിർക്കട്ടെ! അതു് നിങ്ങളുടെ ജീവിതസാരമായിത്തീരട്ടെ! വിശ്വമോക്ഷത്തിനുവേണ്ടി വ്യാപരിക്കട്ടെ! (വി. സാ. സ. III. 256, 257.)

ഭാരതത്തിന്റെ സംഭാവനയെപ്പററി സ്വാമിജി തുടർന്നുപറയുന്നു: "മനുഷ്യന്റെ മനസ്സിനു കൈകാര്യം ചെയ്യാവുന്ന വിഷയങ്ങളിൽവെച്ചു് ഏററവും മഹത്തും ഉത്കൃഷ്ടവും ഉദാത്തവുമായ ഒന്നാണു് ലോകപുരോഗതിക്കു ഭാരതം ചെയ്തിട്ടുള്ള സംഭാവന—ഭാരതീയദർശനവും ആദ്ധ്യാത്മികതയും." (വി. സാ. സ. III. 258) "അതു നിലകൊള്ളുന്നിടത്തോളം കാലം സൂര്യനു കീഴിലുള്ള ഒരു ശക്തിക്കും ഈ വംശത്തെ വകവരുത്താനാവില്ല. ലോകത്തിലുള്ള പീഡകളും ദുരിതങ്ങളും നമുക്കു പരിക്കേല്പിക്കാതെ മീതേക്കൂടി കടന്നുപൊയ്ക്കൊള്ളും. തീജ്വാലകളിൽനിന്നു പ്രഹ്ലാദനെപ്പോലെ നമുക്കു വെളിയിൽ വരാം, നമ്മുടെ പൈതൃകസമ്പത്തുക്കളിൽ ഏററവും മഹത്തായ ആദ്ധ്യാത്മികതയെ മുറുകെപിടിക്കുന്നിടത്തോളംകാലം."
(വിവേകാനന്ദ സാഹിത്യസർവ്വസ്വം III. 259)

"ഭാരതം മരിച്ചുപോകുമോ?" മദ്രാസിലെ അനുമോദനപത്രികക്കു മറുപടിയിൽ സ്വാമിജി ഉദ്വിഗ്നനായി ചോദിക്കുന്നു: "ഉത്കൃഷ്ടവും ധാർമ്മികവും ആദ്ധ്യാത്മികവുമായതിന്റെയെല്ലാം വൃദ്ധമാതാവായ ഭാരതഭൂമി, ഋഷിമാർ നടന്നതും ദേവതുല്യരായ മനുഷ്യർ ഇന്നും ജീവിച്ചിരിക്കുന്നതുമായ ഈ നാടു്, മരിച്ചുപോകുമോ? ആഥൻസിലെ ആ പ്രാജ്ഞൻ കൊണ്ടുനടന്ന റാന്തൽ കടം വാങ്ങിക്കൊണ്ടു്, സഹോദരാ! ഞാൻ നിങ്ങളുടെ പിന്നാലെ വരാം, വിശാലമായ ഈ ലോകത്തിലുള്ള പട്ടണങ്ങളിലും ഗ്രാമങ്ങളിലും സമതലങ്ങളിലും വനാന്തരങ്ങളിലും കൂടി; കഴിയുമെങ്കിൽ മറുനാടുകളിൽ അത്തരമാളുകളെ കാട്ടിത്തരൂ. ശതകങ്ങളായുള്ള സംസ്കാരമാണു് ഈ വംശവൃക്ഷത്തിനുള്ളതു്. ഒരായിരം കൊല്ലത്തെ കൊടുങ്കാററുകൾ ഏല്പിച്ച പ്രഹരങ്ങളാണു് അതു് താങ്ങിയിട്ടുള്ളതു്; എന്നിട്ടും നിത്യയൗവനത്തിളപ്പിനു് ഒട്ടും കോട്ടം തട്ടാതെ അതു നില്ക്കുന്നു."

"ഭാരതം മരിക്കയോ?" അതോർത്തു സ്വാമിജി നടുങ്ങുന്നു: "മരിച്ചാൽ ലോകത്തിലെ ആദ്ധ്യാത്മികതയെല്ലാം കെട്ടടങ്ങും; ധാർമ്മികതയുടെ തികവു കെട്ടടങ്ങും; സുകുമാരഹൃദയങ്ങൾക്കു മതത്തോടുള്ള സഹാനുഭൂതിയെല്ലാം കെട്ടടങ്ങും; ആദർശവാദമെല്ലാം കെട്ട